# ശുകോപദേശം

അഥവാ

# പതിവ്രതാധർമ്മം

പനച്ചിക്കുട്ടത്തു കൃഷ്ണപിള്ള



# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# മുഖവുര.

"ത്തുത്തിനാമാ എന്നും കിളിക്കൈതെ" എന്ന തമിഴ്ഗ്രന്ഥത്തെ അടിസ്ഥാനമാക്കി എഴുതിയിട്ടുള്ള ഈ പുസ്തകം സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു. ഇതു് അവൎക്ക് ഉപകാരപ്രദമായി തീരുമെങ്കിൽ അതാണ് എനിക്കുള്ള കൃതാൎത്ഥത.

ഗ്രന്ഥകൎത്താ,

പനച്ചിരേത്തു് കൃഷ്ണപിള്ള

വഴുവാടി—മാവേലിക്കര.

107—മകരം—26.

# ശുകോപദേശം

## അഥവാ

# പതിവ്രതാധൎമ്മം.

---

പണ്ട് അഴകാപുരി എന്നൊരു രാജ്യമുണ്ടായിരുന്നു. അവിടെ അഴകേശ്വരൻ എന്നൊരു മഹാരാജാവു വാണിരുന്നു. അദ്ദേഹം തന്റെ ബലവീൎയ്യപരാക്രമങ്ങൾകൊണ്ട് അന്നുണ്ടായിരുന്ന മഹാരാജാക്കന്മാരിൽവച്ച് അഗ്രഗണ്യനായിരുന്നു. രാജ്യത്തെ വിസ്തീൎണ്ണപ്പെടുത്തുന്നതിനും രാജ്യശത്രുക്കളെ അമൎച്ചചെയ്യുന്നതിനും ഒരു വൻപിച്ച സൈന്യം ഏതവസരത്തിലും അദ്ദേഹത്തിന്റെ കൊട്ടാരവാതുക്കൽ ആജ്ഞാനുവൎത്തികളായി നിന്നിരുന്നു. അദ്ദേഹത്തിന്റെ ദ്രവിണശക്തിയും പ്രതാപശക്തിയും ഏതു പരിപന്ഥിയേയും കീഴടക്കത്തക്കവണ്ണം അത്ര വിപുലങ്ങളായിരുന്നു. അഴകാപുരി ഫലഭൂയിഷ്ഠമായ ഒരു രാജ്യവും അതിലെ ജനങ്ങൾ പരിശ്രമശീലന്മാരും ഭരണം ജനഹിതപരവും ആയിരുന്നതിനാൽ അതു് ഐശ്വൎയ്യമൂൎത്തിയായ ലക്ഷ്മീദേവിയുടെ കേളീസൌധമായി വിലസിയിരുന്നു.

ഇപ്രകാരമുള്ള ഭൌതികവിഭൂതികളാൽ അഴകേശ്വരമഹാരാജാവു അനുഗൃഹീതനായിരുന്നിട്ടും അദ്ദേഹത്തിനു ഒരു കുറവുണ്ടായിരുന്നു. അതെന്താണെന്നുവച്ചാൽ താൻ മരിക്കുമ്പോൾ വിധിപ്രകാരം ശേഷക്രിയ ചെയ്തു ജീവന്മുക്തിവരുത്തുന്നതിനും തന്റെ പിൽക്കാലഭരണകൎത്താവായി രാജ്യം ഭരിക്കുന്നതിനും ഒരു സന്താനമില്ലല്ലൊ എന്നുള്ളതായിരുന്നു. ഈ മനോവ്യഥ അദ്ദേഹത്തിന്റെ ഉന്മേഷജനകമായ ചി

ത്തവൃത്തിക്ക ഒരു ഉടക്കളിയായിത്തീൎന്നു. തൽപരിഹാരാൎത്ഥം അദ്ദേഹം ഒരു ദൈവജ്ഞനുമായി ആലോചിച്ച് അയാളുടെ അഭിപ്രായപ്രകാരം അനവധി പണം ധൎമ്മകാൎയ്യങ്ങൾക്കവേണ്ടി ചിലവുചെയ്യുകയും തന്റെ ചിത്തവൃത്തി പ്രേമസ്നേഹകരുണാർദ്രവികാരങ്ങളാൽ പരിപോഷിപ്പിച്ച് ദൈവായത്തമാക്കുകയുംചെയ്തു. അതുകൊണ്ടു തദ്വിഷയത്തിൽ ദിവ്യാത്മശക്തിസംഘടനമുണ്ടാകയും അതിന്റെ ഫലമായി ഒരു പുത്രനുണ്ടാകയും തന്മൂലം മനോവ്യഥയ്ക്കു തെല്ലാശ്വാസം ലഭിക്കയും ചെയ്തു.

രാജകുടുംബത്തിൽ യുവരാജാവായി വാഴിക്കുന്നതിനു മററംഗങ്ങൾ ഇല്ലായിരുന്നതിനാൽ ഈ രാജശിശുവിനെ "ഉദയഭാനുവിക്രമയുവരാജാവ്" എന്ന നാമധേയത്തോടുകൂടി ആ സ്ഥാനത്തേക്ക അഭിഷേകം ചെയ്തു.

ഉദയഭാനുവിക്രമയുവരാജാവു ഭുവനവാസികൾക്കാകമാനം "കണ്ണിലുണ്ണി" എന്നപോലെ ലാളിതനായി വളൎന്ന് വിദ്യാഭ്യാസത്തിനുള്ള കാലമായപ്പോൾ അഴകേശ്വരമഹാരാജാവു മന്ത്രിമാരുമായി ആലോചിച്ച് രാജകുമാരനെ പണ്ഡിതാഗ്രേസരനായ ഒരു ഗുരുവിനെ ഭരമേല്പിച്ചു. രാജകുമാരന്റെ ബുദ്ധിസാമൎത്ഥ്യവും ഗുരുവിന്റെ ബോധനാചാതുൎയ്യവും ഒത്തുവിളങ്ങുകയാൽ അദ്ദേഹം താമസംവിനാ സൎവ്വകലകളിലും ഗുരുവിനോടൊപ്പം ജ്ഞാനമുള്ളവനായി തീൎന്നു. ഇതിനിടയിൽ രാജകുമാരൻ ചതുരംഗവാഹിനിയെ നയിച്ചു യുദ്ധം ചെയ്യുന്നതിനും മററും സേനാനായകനിൽനിന്നു അഭ്യസിച്ചു.

ഈ അവസരത്തിൽ രാജകുമാരൻ യൌവനദശയിൽ എത്തുകയാൽ അദ്ദേഹത്തിന്റെ വിവാഹകാൎയ്യം രാജസഭയുടെ ആലോചനയ്ക്കു വിഷയമായിത്തീൎന്നു. മന്ത്രിപുംഗവന്മാർ മാളവരാജാവിന്റെ പുത്രിയായ സുമംഗലാഭായിയെ അഭിപ്രായപ്പെടുകയും ആ യുവതിരത്നത്തിനു രാജകുമാരൻ അനുരാഗപൂരിതനായി രത്നഖചിതമായ ഒരു മാല സമ്മാന

മായി കൊട്ടത്തയക്കയും ഏറെ താമസിയാതെ ആ തരുണീ മണിയെത്തന്നെ രാജകുമാരൻ വിവാഹം ചെയ്യുകയും ചെയ്തു. വിവാഹകാലത്തു് അഴകാപുരി ദേവലോകംപോലെ അലംകരിക്കപ്പെട്ടകയും അതിലെ ആഘോഷങ്ങൾ ഒരുവാരംവരെ നീണ്ടുനിൽക്കയും ചെയ്തിരുന്നു. സൌന്ദര്യത്തിനൊത്ത സൌശീല്യമുള്ള തന്റെ പ്രിയതമയെ രാജകുമാരൻ അത്യധികം സ്നേഹിക്കയും അവർ രണ്ടുപേരും പരസ്പരാനുരാഗത്തോടുകൂടി പ്രപഞ്ചസുഖത്തിൽ മുഴുകി അമിതാനന്ദഭരിതരായി തീരുകയും ചെയ്തു.

ആരോഗ്യസംരക്ഷണവിഷയങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത വ്യായാമത്തെ പുരസ്കരിച്ചു് ഒരുദിവസം രാജകുമാരൻ പട്ടണവീഥിയിൽകൂടി കുതിരസ്സവാരി ചെയ്യുമ്പോൾ അവിടെയുള്ള ഒരു ചന്തസ്ഥലത്തു് ഒരു വേടൻ ഒരു പഞ്ചവർണ്ണക്കിളിയെക്കൂട്ടിലാക്കി വിൽക്കുന്നതിനു കൊണ്ടുവന്നു നിൽക്കുന്നതുകണ്ടു രാജകുമാരൻ ചോദിച്ചു.

രാജകുമാരൻ:—എടാ, നീ ഈ കിളിയേ വിൽക്കുമോ? നിനക്കു് ഇതിനു എന്തുവേണം?

വേടൻ:—ഈ കിളിക്കു അടിയനു ആയിരം സ്വർണ്ണക്കാശു കിട്ടണം. എങ്കിൽ മാത്രമേ അടിയൻ ഇതിനെ വില്ക്കയുള്ളു.

രാജകുമാരൻ:—എടാ, ഉഴക്കിറച്ചിയും ഒരുപിടി പൂടയുംകാണുന്ന ഈ കിളിക്കു ആയിരം സ്വർണ്ണക്കാശുതന്നു വാങ്ങത്തക്ക മറയന്മാർ ഇക്കാലത്തുണ്ടാകുമോ എന്നുസംശയമാണു്.

വേടൻ ഇതിനു മറുപടിയൊന്നും പറയാതെ മൌനം ദീക്ഷിക്കയാൽ കിളി ഇങ്ങനെ പറഞ്ഞു.

കിളി:—അഴകാപുരിവാസികളായ മനുഷ്യപശുപക്ഷിമൃഗാദികളുടെ പ്രത്യക്ഷദൈവമായ രാജരാജേശ്വരാ! അങ്ങു് ശരീരവലിപ്പത്തെ മാത്രം പ്രമാണമാക്കി എന്നെ

ഇപ്രകാരം അപമതിച്ചതു ഒരിക്കലും നീതികരിക്കത്തക്കതല്ല. എന്തെന്നാൽ ഉഴക്കിറച്ചിയും ഒരുപിടി പൂടയുംകൊണ്ടു വിചിത്രമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന ഈ കൃശഗാത്രം, വാനലോകത്തിലും ഈ ലോകത്തിലുള്ള പഞ്ചഭൂഖണ്ഡങ്ങളിലും പറന്നെത്തി അവിടങ്ങളിൽ നടക്കുന്ന ധർമ്മാധർമ്മങ്ങളെ ഹൃദിസ്ഥമാക്കുന്നതിനും ഭൂതഭവിഷ്യദ്വൎത്തമാനകാലങ്ങളെക്കുറിച്ചു ഒരു ത്രികാലജ്ഞയുടെ നിലയിൽ പ്രവചിക്കുന്നതിനും എന്നെ പ്രാപ്തയാക്കുന്നുണ്ടു്. ഈ പരമാൎത്ഥം അങ്ങു സുഗ്രാഹ്യമാക്കുന്നതിനു് നാളെ ഇവിടെ നടക്കാൻ പോകുന്ന ഒരു ചെറിയ സംഭവം ഞാൻ പറയാം. കാമ്പോജദേശക്കാരായ ഒരു വൎത്തകസംഘം ഈ രാജ്യത്തുള്ള സകല വാസനാദ്രവ്യങ്ങളും വിലയ്ക്കുവാങ്ങി ശേഖരിച്ചുകൊണ്ടു പോകുന്നതിനു അടുത്തദിവസം കാലത്തു കൃത്യം ഏഴുമണിക്കു ഇവിടെ എത്തുന്നതാണു്. അതുകൊണ്ടു അവിടുന്നു് ഇവിടെയുള്ള വാസനാദ്രവ്യങ്ങളെല്ലാം മുൻകൂട്ടി ശേഖരിച്ചുവയ്ക്കുന്നപക്ഷം അവിടത്തേയ്ക്കു മതിയായ ലാഭം കിട്ടുന്നതായിരിക്കും. ഈ പ്രവചനം അൎത്ഥവത്താകുമ്പോൾ തടിച്ചുകൊഴുത്ത ശരീരത്തിനല്ല, ജ്ഞാനസംയുക്തമായ ആത്മശക്തിക്കാണു് മെച്ചം കല്പിക്കേണ്ടതെന്നും എന്നെ എന്റെ തൽക്കാലരക്ഷകൎത്താവായ വേടൻ ചോദിച്ചവിലയ്ക്കു പുറമേ ഒരു സമ്മാനവും കൊടുത്തു വാങ്ങിയാൽ അതൊരിക്കലും പാഴാകയില്ലെന്നും ബോദ്ധ്യമാകുമല്ലൊ.

ശുകതരുണിയുടെ ഏവംവിധങ്ങളായ പ്രബോധനങ്ങൾകേട്ടു അത്ഭുതപരതന്ത്രനായ രാജകുമാരൻ വേടൻ ആവശ്യപ്പെട്ടതുക കൊടുത്തു കൂടോടുകൂടി അതിനെ വാങ്ങിച്ചുകൊണ്ടുപോയി തന്റെ ശയ്യാഗൃഹത്തിൽ ഒരുഭാഗത്തു സൂക്ഷിച്ചുവളൎത്തുകയും അഴകാപുരിയിലുള്ള വാസനാദ്രവ്യങ്ങളെ

ല്ലാം വിലക്കുവാങ്ങി ശേഖരിക്കുന്നതിനു സേവകന്മാൎക്കു കല്പ്പനകൊടുക്കയുംചെയ്തു.

അടുത്തദിവസം രാവിലെ ശുകതരുണിയുടെ പ്രവചനഫലം കാണുന്നതിനു രാജകുമാരൻ അക്ഷമനായി മണിയിൽതന്നെ നോക്കിക്കൊണ്ടിരുന്നു:—"ഛേ! മണി ഏഴടിക്കാൻ ഇനി അമാന്തിക്കുന്നതെന്തു്? മണി വല്ലവരും തിരിച്ചുവച്ചോ" എന്നു് അദ്ദേഹം ബഹളം കൂട്ടിത്തുടങ്ങി. ഏതായാലും ഈ അവസരത്തിൽ മണിയും ഏഴടിച്ചു. ആ ക്ഷണത്തിൽ ഒരു സേവകൻ രാജകുമാരന്റെ സന്നിധിയിൽ പ്രത്യക്ഷനായി.

രാജകുമാരൻ:—ഹേ സേവകാ! വാസനാദ്രവ്യങ്ങളെല്ലാം ശേഖരിച്ചുകഴിഞ്ഞുവോ? കാബൂൾദേശക്കാരായ വൎത്തകസംഘം ആപണവീഥിയിൽ വന്നിട്ടുണ്ടോ?

സേവകൻ:—അടിയങ്ങൾ ഈ രാജ്യത്തുള്ള വൎത്തകന്മാരുടേയും വ്യവസായികളുടേയും കൈവശമുള്ള വാസനാദ്രവ്യങ്ങളെല്ലാം ഒന്നൊഴിയാതെ ഇന്നലെ ഒരു ദിവസംകൊണ്ടു ശേഖരിച്ചു ഭദ്രമായി സൂക്ഷിച്ചിട്ടുണ്ടു്. കാബൂൾദേശത്തുനിന്നു ഒരു വൻപിച്ച വൎത്തകസംഘം ഇന്നുരാവിലെ ഇവിടെ എത്തിയിട്ടുണ്ടു്. അവർ ഏതുവിലയ്ക്കും വാസനാദ്രവ്യങ്ങൾ എത്രയുണ്ടെങ്കിലും എടുത്തുകൊള്ളുമെന്നാണു് അന്വേഷണത്തിൽനിന്നു ലഭിച്ച അറിവു്.

രാജകുമാരൻ:—അങ്ങനെയാണോ. എന്നാൽ നമുക്കു നല്ല ലാഭംകിട്ടുമല്ലൊ. അതുകൊണ്ടു നീ പോയി ആ കച്ചവടസംഘത്തിലെ പ്രധാനിയെ കൂട്ടിക്കൊണ്ടുവരിക.

ഇത്രയും പറഞ്ഞവസാനിപ്പിച്ചതിന്റെശേഷം രാജകുമാരൻ ആ കൂട്ടിന്റെ അടുത്തുചെന്നു വളരെ വാത്സല്യത്തോടുകൂടി ശുകതരുണിയെ വെളിക്കെടുത്തു തന്റെ മടിയിൽ ഇരുത്തി "ഇതു എന്റെ പൊന്നിൻകട്ടയല്ലയോ" എന്നു പറ

ഞ്ഞുകൊണ്ടു ശരീരത്തിനെ തലോടുകയും കുറെ പാലും പഴവും വരുത്തി അതിനുകൊടുക്കയും ചെയ്തു.

ഈ അവസരംകൊണ്ടു സേവകൻ പ്രധാനിയെ കൂട്ടിക്കൊണ്ടു രാജകുമാരന്റെ സന്നിധിയിൽ ഹാജരായി. പ്രധാനി രാജകുമാരനെ കണ്ടമാത്രയിൽ "ഹേ! മഹാറാജ് സലാം" എന്നു അഭിവാദ്യംചെയ്തു. ഉടൻ രാജകുമാരനും പ്രതിവന്ദനം ചെയ്ത് ഇപ്പ്രകാരംചോദിച്ചു.

രാജകുമാരൻ:—നിങ്ങളുടെപേരെന്ത്?
പ്രധാനി:—അമീർസിങ്ങ്
രാജകുമാരൻ:—നിങ്ങളുടെ സ്വദേശമെവിടെ?
പ്രധാനി:—കാബൂൾ
രാജകുമാരൻ:—ഇവിടെ എന്തിനുവന്നു.
പ്രധാനി:—വാസനാദ്രവ്യങ്ങൾ വാങ്ങുന്നതിനു
രാജകുമാരൻ—ഇത്രയധികം വാസനാദ്രവ്യങ്ങൾ എന്തിന്?
പ്രധാനി:—യൂറോപ്പിൽകൊണ്ടുപോയി വിൽക്കുന്നതിനു.
രാജകുമാരൻ:— ഇവിടെ എന്തുവിലകൊടുക്കും?
പ്രധാനി: ചരക്കിന്റെ ആവശ്യം കൂടുതലായിരിക്കുന്നതുകൊണ്ടു ഉടമസ്ഥന്മാർ ന്യായമായി ചോദിക്കുന്ന വില കൊടുക്കും.
രാജകുമാരൻ:—ഞാൻ ഇത്രയും മുതലാളിയോടു ചോദിച്ചതിനു അർത്ഥമില്ലാതെയില്ല. എന്റെ ശേഖരിപ്പിൽ കുറെ അധികം ചരക്കിരിപ്പുണ്ട്. അതിന്റെ ആവശ്യം ഉണ്ടോയെന്നും അതിനു എന്തുവിലകൊടുക്കുമെന്നും അറിയുന്നതിനാണ്.
പ്രധാനി:—മഹാറാജ് ചോദിക്കുന്ന വിലതന്നു ഞങ്ങൾ ചരക്കെടുക്കുന്നതിനു തയ്യാറാണ്.

രാജകുമാരൻ ഇതുകേട്ടു സന്തോഷിച്ചു താൻ മുടക്കിയ വിലയിൽ നാന്മടങ്ങുകൂട്ടി ചരക്കിനു വിലയിടുകയും വർത്തകസംഘത്തിലെ പ്രധാനി ആ വിലകൊടുത്തു ചരക്കു വാങ്ങി

ക്കൊണ്ടുപോകയുംചെയ്തു. ഈ അവസരത്തിലും രാജകുമാരൻ ശുകതരുണിയെ വാത്സല്യപുരസ്സരം "ഇതു എന്റെ പൊന്നിൻകട്ടയല്ലയോ" എന്നു പറഞ്ഞു തലോടുകയും പതിവിൽ കൂടുതലായി പാലും പഴവുംവരുത്തി കൊടുക്കയും ചെയ്യാരിരുന്നില്ല.

രാജകുമാരൻ ഇപ്രകാരം ശുകതരുണിയെ പുത്രിനിൎവ്വിശേഷമായും തന്റെ ഇഷ്ടപ്രാണേശ്വരിയെ സ്വജീവനെപോലെയും സ്നേഹിച്ചു രാജോചിതമായ ജീവിതം നയിച്ചുവരവെ അഴകേശ്വരമഹാരാജാവു കാലധൎമ്മം പ്രാപിക്കയാൽ രാജകുമാരൻ സിംഹാസനാരോഹണംചെയ്തു. ഈ അവസരത്തിൽ മററു രാജവംശങ്ങളിൽ പലതിന്റേയും പ്രതാപം അസ്തമിക്കത്തക്കവണ്ണം അഴകാപുരിയുടെ ശക്തിവൎദ്ധിച്ചിരുന്നു. വൎദ്ധമാനമായ ഈ പ്രാബല്യംകണ്ടു അസഹിഷ്ണുവായിതീൎന്ന ധൎമ്മപുരിരാജാവു് അഴകേശ്വരമഹാരാജാവിന്റെ ചരമം തന്റെ ഉദ്ദേശസിദ്ധിക്കുതക്ക അവസരമായി കരുതി ഒരു വലിയ സൈന്യവുമായി അഴകാപുരിയുടെ പശ്ചിമഭാഗത്തെത്തി ആക്രമണംതുടങ്ങി.

ശത്രുസംഹാരത്തിനു വേണ്ട മന്ത്രകൎമ്മങ്ങൾ ഹൃദിസ്ഥമാക്കിയും അതിനുള്ള ഉപകരണങ്ങൾ സ്വാധീനശക്തിക്കു വിധേയമാക്കിയും വച്ചിരിക്കുന്ന ഉദയഭാനുവിക്രമമഹാരാജാവു് ഈ ശത്രുവിന്റെ ആക്രമണം തൃണപ്രായമായി ഗണിക്കുന്നതിനു മാത്രമെയുള്ളൂ എങ്കിലും പിതാവിന്റെ ചരമംപ്രമാണിച്ചുള്ള ശ്രാദ്ധാദികൎമ്മങ്ങൾ അനുഷ്ഠിച്ചു പൂൎത്തിയാക്കുന്നതിനുമുമ്പു് ഈ ദുരവസ്ഥയ്ക്കു ഇടയായതിൽ അല്പം ക്ലേശിക്കാരിരുന്നില്ല: എന്നിരുന്നാലും അദ്ദേഹം തന്റെ കോട്ടവാതുക്കൽ തയ്യാറായിനിൽക്കുന്ന ചതുരംഗവാഹിനിയെ നയിച്ചു രണാങ്കണത്തിൽ എത്തി പോർചെയ്തു് ശത്രുവിനെ തോൽപ്പിച്ചു തുരത്തുന്നതിനു തിച്ചപ്പെടുത്തി, അതിലേക്കു വേണ്ട ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ഇതിനിട

യ്യം തന്റെ വാത്സല്യഭാജനമായ ശുകതരുണിയോട് ഇങ്ങ നെ ചോദിച്ചു.

മഹാരാജാവ്:—അല്ലയോ ശുകതരുണി! എന്റെ നില ഇ പ്പോൾ ഒരു വിഷമഘട്ടത്തിലാണെന്നു ത്രികാലജ്ഞ യായ നീ അറിഞ്ഞിരിക്കുമല്ലൊ. അതിൽനിന്നു വി മുക്തനാകുന്നതിലേക്കുള്ള എന്റെ ഉദ്യമം സഫലമോ വിഫലമോ എന്നു മുൻകൂട്ടി അറിഞ്ഞാൽ കൊള്ളാ മെന്നു ഞാൻ ആഗ്രഹിക്കുന്നു. നീ പ്രവചിക്കുന്നതു് "കരിംകല്ലിൽ ചിത്രം" ആണെന്നു നീ എനിക്കു് അ നുഭവപ്പെടുത്തിത്തന്നിട്ടുള്ളതുകൊണ്ടു നിന്നെ ഞാൻ പൂർണ്ണമായി വിശ്വസിക്കയും അനുമോദിക്കയും ചെയ്യു ന്നു. നീ എനിക്കൊരു കല്പവല്ലി തന്നെയാണു്.

ശുകതരുണി:—അല്ലയോ മഹാരാജാവേ! ആത്മശക്തി യിൽ നിന്നു സ്വാധീനശക്തിയും സ്വാധീനശക്തി യിൽനിന്നു സുഖവും ഉണ്ടാകുമെന്നാണു വിദ്വാന്മാരു ടെ അഭിപ്രായം. അതുകൊണ്ടു് അങ്ങു് ആത്മശ ക്തിയോടുകൂടി ഉദ്ദിഷ്ടകാര്യത്തിൽ പ്രവേശിക്കുക. അവസാനം ശുഭമായിരിക്കും. എന്നാൽ ദുഃഖവിമോ ചനത്തിനുള്ള വഴി ദുഃഖംതന്നെയായതുകൊണ്ടു് അ വിടുന്നു് ഈ വിഷയത്തിൽ പത്തുദിവസംവരെ ദുഃഖി ക്കേണ്ടിവരും. അവസാനം ശുഭമായിരിക്കും.

ശുകതരുണിയുടെ ഈ പ്രവചനം കേട്ടു മഹാരാജാവു് "ഈ യുദ്ധം അതിന്റെ പ്രാരംഭദശയിൽ ഞാൻ കുറെ കഷ്ട പ്പാടുകൾ അനുഭവിക്കണമെന്നും ഒടുവിൽ വിജയപര്യവസാ യിയായിത്തീരുമെന്നുമാണു ശുകതരുണിയുടെ പ്രവചനം. അവളുടെ പ്രവചനപരമ്പര വിശ്വസനീയമായിട്ടുള്ളതാണെ ന്നു ദൃഷ്ടാന്തസഹിതം അവൾ എന്നെബോദ്ധ്യപ്പെടുത്തിയിട്ടു മുണ്ടു്. പ്രവചനവും ദൃഷ്ടാന്തവും എങ്ങനെയൊക്കെയിരുന്നാ ലും സുഖവും ദുഃഖവും, ലാഭവും നഷ്ടവും, ജയവും അപജയ

വും ഇവ ലൌകികത്രാസിൽ തുല്യമായി തൂങ്ങുന്ന കസ്സിനിപ്പിനങ്ങളിൽപെട്ട രണ്ടു ഫലവിഭാഗങ്ങളാണു്. മനുഷ്യരുടെ പ്രവൃത്തികളുടെ ധമ്മാധമ്മങ്ങൾ അനുസരിച്ചു ഈ ഫലവിഭാഗങ്ങൾ അനുഭവമാകുന്നതാണു്. അതുകൊണ്ടു ഞാൻ സത്യധമ്മാദികളെ മുൻനിറുത്തി എന്റെ കടമകൾ നിർവിഘ്നം അനുഷ്ഠിക്കപ്പെടുന്നപക്ഷം ഇനിപ്പിനത്തിൽപെട്ട സുഖലാഭജയങ്ങൾ എനിക്കു ലഭിക്കുന്നതിനു് ഈശ്വരകാരുണ്യം ഉണ്ടാകാതെയിരിക്കയില്ല". എന്നിങ്ങനെ ശുകതരുണിയുടെ കൂട്ടിനടുത്തിരുന്നു് ആത്മഗതംചെയ്തതിന്റെശേഷം തന്റെ ഇഷ്ടപ്രാണേശ്വരിയായ സുമംഗലാഭായി പട്ടമഹിഷിയെ വിളിച്ചു് ഇങ്ങനെ പറഞ്ഞു.

മഹാരാജാവു്:—അല്ലയോ പ്രാണേശ്വരി! നാം ഇരുവരും പാണിഗ്രഹണവേദിയിൽനിന്നു് ആരോഹണംചെയ്തു ദാമ്പത്യജീവിതത്തിൽ പ്രവേശിച്ചിട്ടു് ഇപ്പോൾ ഒരുമാസംപോലും കഴിഞ്ഞിട്ടില്ല. നമ്മുടെ ഇഹലോകവാഴ്ചയുടെ കാഞ്ചനഘട്ടമായിരിക്കുന്ന ഈ ശുഭസന്ദഭത്തിൽ മനസ്സിനു് അസ്വാസ്ഥ്യം വരുത്തിക്കൂട്ടുന്ന ശത്രുബാധ രാജ്യാതിർത്തിയിൽ ആവിർഭവിച്ചതു് ഒരു വലിയ ദുർഘടംതന്നെയാണു്. എങ്കിലും ശുകതരുണിയുടെ വിജയലാഭത്തെ ലക്ഷീകരിച്ചുള്ള പ്രവചനം മനസ്സിന്റെ മുന്നോട്ടുള്ള ഗതിക്കു് ഔജ്ജിത്യം നൽകുന്നുണ്ടു്. പോരെങ്കിൽ തപജ്ഞാനികൾക്കുപോലും അവരുടെ ജീവദ്ദശയിൽ പല കഷ്ടപ്രാരബ്ധങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നസ്ഥിതിക്കു നമുക്കനേരിട്ടിരിക്കുന്ന ഈ ദുരവസ്ഥയെ സംബന്ധിച്ചു് അത്ര ഗൌനിപ്പാനില്ലെന്നുള്ള ഒരു സമാധാനവും ഇല്ലാതില്ല. അതുകൊണ്ടു കോട്ടവാതല്ക്കൽ സജ്ജീകരിക്കപ്പെട്ടിരിക്കുന്ന ചതുരംഗവാഹിനിയെ നയിച്ചു യുദ്ധംചെയ്തു പ്രത്യത്ഥികളെ തോല്പിച്ചു തുരത്തി രാജ്യത്തെ സംരക്ഷിക്കുന്നതിനു ഞാൻ ഇതാ രണാങ്കണത്തിലേക്കു പുറപ്പെട്ടു

കഴിഞ്ഞു. ഈ യുദ്ധയാത്രാവേളയിൽ എനിക്കു പ്രിയതമയോടു രണ്ടുവാക്കു പറയാനുണ്ടു്. അതെന്താണെന്നുവച്ചാൽ എൻെറ അഭാവം നിമിത്തമുണ്ടാകുന്ന വിരഹതാപം പ്രിയതമയുടെ ഹൃദയത്തെ തീക്കനൽ എന്നപോലെ ദഹിപ്പിക്കുമെന്നുള്ളതു തൎക്കമററ സംഗതിയാണു്. അതുകൊണ്ടു പ്രിയതമ നമ്മുടെ വിയോഗകാലങ്ങളിൽ ദുശ്ചിന്തകൾക്കിടംകൊടുക്കാതെ കുലസ്ത്രീസഹജമായ സഹനവികാരത്തെ അവലംബിച്ചു ഭൎത്തൃരൂപം സദാ മനസ്സിൽ ധ്യാനിച്ചു് ഈശ്വരഭജനംചെയ്തു സുഖമായി വാഴണം. "കുലത്തിനഴകു കുലസ്ത്രീ" "കല്ലായാലും കണവൻ" "പുല്ലായാലും പുരുഷൻ" ഈ മൂന്നു് ആപ്തവാക്യങ്ങളും പ്രിയതമ ഒരിക്കലും മറന്നുകളയരുതു്. ശുകതരുണിയെ സംരക്ഷിക്കയും അവളുടെ സദുപദേശങ്ങളെ കേൾക്കയും ചെയ്യുന്ന വിഷയത്തിൽ പ്രിയതമ യാതൊരു വൈമനസ്യവും പ്രദൎശിപ്പിക്കരുതു്.

എന്നിങ്ങനെയുള്ള ഉപദേശങ്ങൾ നൾകി സുമംഗലാഭായി പട്ടമഹിഷിയെ സമാശ്വസിപ്പിക്കയും "ഇതു് എൻെറ പൊന്നിൻകട്ടയല്ലയോ" എന്നു പറഞ്ഞു ശുകതരുണിയെ തലോടുകയും ചെയ്തതിൻെറശേഷം ഉദയഭാനുവിക്രമമഹാരാജാവു ചതുരംഗവാഹിനിയെ നയിച്ചുകൊണ്ടു യുദ്ധരംഗത്തിലേക്കു പോകയും ചെയ്തു.

അനന്തരം സുമംഗലാഭായി ഭൎത്തൃവിയോഗംനിമിത്തം ഇണപിരിഞ്ഞ പ്രാവിനെപ്പോലെ ഉത്സാഹശൂന്യയായും ഇടിയേററ തേന്മാവിനെപ്പോലെ മ്ലാനവദനയായും ഊണുമുറക്കവും കൂടാതെ അശ്രുകണങ്ങൾ പൊഴിച്ചുകൊണ്ടു തൻെറ ശയ്യയിൽ കിടപ്പായി ഈ അവസരത്തിൽ ആ തരുണീമണിയുടെ ഹൃദയം ചാഞ്ചല്യഭാവത്തെ അവലംബിച്ചു. എങ്ങനെയെന്നാൽ "ഈ യുദ്ധകാലത്തു് അഗണ്യഗുണഗ

ങ്ങൾക്കു പാതിവ്രത്യനായ എൻെറ ഇഷ്ടപ്രാണേശ്വരൻെറ ജീവൻ "കയ്യാലപ്പുറത്തെ നാളികേരം"പോലെ അങ്ങോട്ടോ ഇങ്ങോട്ടോ എന്ന മട്ടിൽ നിലകൊണ്ടിരിക്കയാണ്. ദൈവദുശ്ചേഷ്ടിതംകൊണ്ടു ശത്രുക്കളുടെ വാളിന്' ഇരയാകുന്നപക്ഷം അദ്ദേഹത്തിൻെറ ആവശ്യത്തിലേക്കു ഞാൻ കരുതിവച്ചിരിക്കുന്ന ഈ സൌന്ദൎയ്യംകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? എന്നാൽ ഒരുസംഗതി ഓൎക്കുമ്പോൾ എൻെറ വിചാരം അബദ്ധമാണെന്നു തോന്നിപ്പോകുന്നു. എന്തെന്നാൽ,

അകരുണത്വമകാരണവിഗ്രഹഃ
പരധനേ പരയോഷിതചസ്പൃഹഃ
സുജനബന്ധുജനേഷ്വസഹിഷ്ണുതാ
പ്രകൃതിസിദ്ധമിദം ഹിദുരാത്മനാം.

മനുഷ്യകുലത്തിനു പൊതുവെ ജന്മസിദ്ധമായിരിക്കുന്ന ഈ ദൂഷ്യങ്ങളെ ശുഭസംസ്കാരംകൊണ്ടകററി

വിപദിധൈൎയ്യമഥ്യദയേ ക്ഷമ
സദസിവാക്പടുതാ യുധിവിക്രമഃ
യശസിചാഭിരതിൎവ്യസനം ശ്രുതൌ
പ്രകൃതിസിദ്ധമിദം ഹിമഹാത്മനാം

എന്ന വിജയലക്ഷ്മിയെ സ്വായത്തമാക്കിവച്ചിരിക്കുന്ന എൻെറ ഇഷ്ടപ്രാണേശ്വരന് ഒരിക്കലും അപമൃത്യു അടയുന്നതിനിടയില്ല. ശുകതരുണി പ്രവചിച്ചതുപോലെ പത്തുദിവസം കഴിയുമ്പോൾ വിജയശ്രീയോടുകൂടി തിരിച്ചുവരുമെന്നുള്ള കാൎയ്യം നിശ്ചയം.

സുമംഗലാഭായി ഇപ്രകാരമുള്ള സമാധാനങ്ങൾ കൊണ്ടു തൻെറ മനോവ്യഥയ്ക്കു ശമനംവരുത്തി പ്രസന്നവദനയായി. ശയ്യാഗൃഹത്തിൻെറ ജന്നലിൽക്കൂടെ രാജവീഥിയിലേക്കു നോക്കി ഓരോ കാഴ്ചകൾ കണ്ടു് ആനന്ദിച്ചുകൊണ്ടി

രുന്നു. അങ്ങിനെ ഇരിക്കുമ്പോൾ നവയൌവനം വൎദ്ധിച്ചു മുപ്പത്തിരണ്ടു ലക്ഷണങ്ങളും തികഞ്ഞ ചന്ദ്രഗിരിയിലെ രാജകുമാരൻ ആ വഴിയെ അശ്വാരൂഢനായി യാത്രചെയ്യുമ്പോൾ അദ്ദേഹവും സുമംഗലാഭായിയും പരസ്പരം കാണുന്നതിനും ആ കാഴ്ചയാൽ അവർ അനുരാഗമുള്ളവരായിത്തീരുന്നതിനും ഇടയായി. തദവസരത്തിൽ തന്റെ മനോഭിലാഷം രാജപുത്രിയെ ഗ്രഹിപ്പിക്കുന്നതിനു സൌകൎയ്യമില്ലായ്കയാൽ രാജകുമാരൻ കൊട്ടാരത്തിൽ ചെന്നിരുന്നുകൊണ്ടു ഒരു ദൂതിയെ രാജപുത്രിയായ സുമംഗലാഭായിയുടെ അടുക്കലേക്കു നിയോഗിച്ചയച്ചു.

ദൂതി:—അല്ലയോ രാജരാജേശ്വരി! അടിയൻ മതിസമവദനനായ ചന്ദ്രഗിരിയിലെ രാജകുമാരനുവേണ്ടി ദൌത്യം വഹിക്കുന്നതിനു വന്നവളാണു്. അദ്ദേഹം ഇന്നലെ നാലു മണിക്കു ഈ വഴിയെ സവാരിചെയ്തു പോകുമ്പോൾ ഒരു നോക്കിനു തിരുമേനിയെ കാണുകയും അപ്പോൾ മുതൽ അദ്ദേഹം മാരതാപംപൂണ്ടു് അശനശയനാദികൾക്കാശയില്ലാതെ പരവശനായിത്തീരുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു് ഈ മദനപയോധിയിൽ കരകാണാതെ കിടന്നു നീന്തിത്തുടിച്ചു കഷ്ടപ്പെടുന്ന ആ രാജകുമാരനെ എത്തിപ്പിടിച്ചു രക്ഷപ്രാപിക്കുന്നതിനുള്ള ഒരു തുരുത്തു് അവിടുന്നാണെന്നും അതത്രാണെന്നും ചെയ്യേണ്ടതു അവിടത്തെ ധൎമ്മമാണെന്നും ഉള്ള വിവരം ഗ്രഹിപ്പിക്കുന്നതിനു് അടിയനെ പ്രത്യേകം കല്പിച്ചയച്ചിരിക്കയാണു്. അദ്ദേഹത്തിന്റെ ഗുണഗണങ്ങളെപ്പററി പൎയ്യാലോചിക്കുന്നു എങ്കിൽ അംഗസൌഷ്ഠവം, ശരീരദാൎഢ്യം താരുണ്യപൂൎണ്ണത, പാണ്ഡിത്യപ്രൌഢി, സമ്പൽസമൃദ്ധി, സ്വഭാവനൈൎമ്മല്യം, കുലശ്രേഷ്ഠത, സ്വാധീനശക്തി എന്നിങ്ങനെയുള്ള ഐഹികഭാഗധേയങ്ങൾ യോജിച്ചു

വന്നിട്ടുള്ള ഒരു പുണ്യപുരുഷൻ ഇന്നു ഭൂമുഖത്തുണ്ടെങ്കിൽ അതു ചന്ദ്രഗിരിയിലെ രാജകുമാരനാണെന്നു അടിയനു സധൈൎയ്യം അറിവിക്കാൻ കഴിയും. അതുകൊണ്ടു ആ രാജകുമാരന്റെ സ്നേഹം ഏതവസ്ഥയിലും അവിടത്തേക്കു ആദരണീയമാകുന്നു.

സുമംഗലാഭായി:—അല്ലയോ ദൂതീ, ഞാൻ ഇന്നലെ ഭൎത്തൃവിയോഗം നിമിത്തം ചിന്താഗ്രസ്തയായി റോഡിലേക്കു നോക്കിക്കൊണ്ടിരിക്കുമ്പോൾ ആ രാജകുമാരൻ ഒരു മിന്നൽപിണരെന്നപോലെ എന്റെ ദൃഷ്ടിക്കു ഗോചരനായിത്തീൎന്നു. പുഷ്പശരതുല്യാകൃതിയായ ആ കോമളവിഗ്രഹം മാറോടണച്ചു പഞ്ചേന്ദ്രിയപ്രീതിവരുത്തണമെന്നുള്ള മോഹാവേശം അപ്പോൾ മുതൽ എന്നെ വല്ലാതെ വിഷമിപ്പിച്ചുകൊണ്ടിരിക്കയാണു്. ഈ അവസരത്തിൽ "രോഗി ഇച്ഛിച്ചതും പാൽ, വൈദ്യൻ കല്പിച്ചതും പാൽ" എന്ന ആപ്തവാക്യപ്രകാരമുള്ള നിന്റെ ദൌത്യം സന്ദൎഭോചിതം തന്നെ. എന്നാൽ "നാരിമാർ അധൎമ്മികളായി ഭവിച്ചാൽ അവരുടെ മൎയ്യാദ നാശോന്മുഖമായി തീരുമെന്നും തന്മൂലം അവരുടെ കുലവും കുലഹന്താവും നരകക്കുണ്ടിൽ പതിക്കുമെന്നും" ഉള്ള ഗീതോപദേശം എന്റെ മനോരഥം സാധിക്കുന്നതിനു ഒരു തടസ്സമുദ്രയായി തീൎന്നിട്ടുണ്ടു്. അതുകൊണ്ടു് അനന്തരകരണീയം എന്തെന്നറിയാതെ കുഴങ്ങുന്നു.

ദൂതി:—അല്ലയോ രാജരാജേശ്വരി! അഹല്യ, സ്വാഹ, രംഭ മുതലായ പുരാണമഹിളാമണികൾ അന്യമുഖം നോക്കിയിട്ടുള്ളതായി പുരാണേതിഹാസങ്ങളിൽ കാണുന്ന സ്ഥിതിക്കു ഈ വിഷയത്തിൽ ഗീതോപദേശത്തിനു സ്ഥാനം നൽകി കാമിതം സാധിക്കാതെ ഇരിക്കുന്നതു ഒരു പ്രകാരം നോക്കുമ്പോൾ മൌഢ്യമെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ലോകത്തിൽ കുററംചെയ്യാത്ത

വരും ദുഃഖം അനുഭവിക്കാത്തവരും ഉപജീവനമാൎഗ്ഗം ഇല്ലാത്തവരും ഉണ്ടോയെന്ന സംശയം. സുമംഗലാഭായി—നിന്റെ ദൌത്യം ഫലവത്താക്കിത്തീക്കുന്നതിനു ഞാനും നിർബന്ധിതയായിരിക്കുന്നതുകൊണ്ടു ഈ വിഷയത്തെ സംബന്ധിച്ചു ഗാഢമായി വിചിന്തനം ചെയ്തു വേണ്ടതു പ്രവത്തിക്കാമെന്നുള്ള എന്റെ അഭിമതത്തെ രാജകുമാരനെ ഗ്രഹിപ്പിക്കയും നാളെ നാലുമണിക്കു നീ ഇവിടെ ഹാജരായിരിക്കയും ചെയ്ക-എന്നുപറഞ്ഞു ദൂതിയെ അയച്ചതിന്റെശേഷം ശുകതരുണിയുടെ കൂട്ടിനടുത്തു ചെന്നിരുന്നു് അവളോടിങ്ങനെ ചോദിച്ചു.

സുമംഗലാഭായി:—അണ്ഡപിണ്ഡമളന്നു കണക്കിടത്തക്കവണ്ണം പാണ്ഡിത്യപ്രൌഢിയുള്ള ശുകതരുണി: ഞാൻ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന വിരഹതാപത്തിനു നിക്കപോക്കുണ്ടാക്കുന്നതിനു പൎയ്യാപ്തനായി ഇവിടെ എത്തിച്ചേൎന്നിരിക്കുന്ന രഹസ്യപുരുഷനെ സ്വീകരിച്ചാൽ ഗുണമാണോ ദോഷമാണോ അനുഭവമായി വരുന്നതെന്നു അറിയേണ്ടിയിരിക്കുന്നു. സൎവ്വശാസ്ത്രനിപുണയായ നിനക്കു ഈ വിഷയത്തിൽ യഥാൎത്ഥമായ ഒരു പ്രവചനം നൽകുന്നതിനു തീരെ പ്രയാസവുമില്ലല്ലൊ. അതുകൊണ്ടു ദയവുചെയ്തു മനം തെളിഞ്ഞു പ്രവചിച്ചാലും.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി! ഈ അഴകാപുരിരാജ്യം ഇതരരാജ്യങ്ങളെ അപേക്ഷിച്ചു പരിഷ്കാരം, പരോപകാരം, മൎയ്യാദ, ശാന്തത, ദയ, വീൎയ്യം, ശൌൎയ്യം മുതലായ സൽഗുണങ്ങളെക്കൊണ്ടു പ്രഥമസ്ഥാനം വഹിച്ചിരുന്നു എന്നുള്ള പരമാൎത്ഥം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ഈ രാജ്യത്തെ പ്രാചീനമഹിളാമണികൾ തങ്ങളുടെ ഭൎത്താവിനെ ദൈവമായി ഗണിച്ചു ഗൃഹസ്ഥാശ്രമധൎമ്മം അനുഷ്ഠിച്ചു പോന്നിട്ടുള്ള

തായി പുരാണങ്ങൾ ഘോഷിക്കുന്നു. അവർ ആചരിച്ചു പോന്നിട്ടുള്ള പതിവ്രതാധൎമ്മം പഞ്ചാഗ്നിമദ്ധ്യത്തിൽ നിന്നു തപസ്സുചെയ്യുന്നതിനേക്കാൾ ശ്രേഷ്ഠതരമായിരുന്നു എന്നുള്ളതിനു പല ദൃഷ്ടാന്തങ്ങൾ ഉണ്ട്. ആധുനികകാലത്തുള്ള സ്ത്രീകൾ പ്രാചീനകാലത്തുണ്ടായിരുന്ന പുണ്യവതികളുടെ ജീവചരിത്രം വായിച്ചുപഠിച്ചു അവരുടെ നടപടികളേയും അതിനാൽ അവൎക്കു സിദ്ധിച്ച നന്മകളേയും അറിഞ്ഞു ആ ഉത്തമസ്ത്രീകളെ ആദൎശകളായി സ്വീകരിക്കേണ്ടതു ആവശ്യമത്രെ. "പുലി ഇരുന്നവിട്ടിൽ പൂച്ച ഇരിക്കുന്നതുപോലെ" ഏററവും ശ്രേഷ്ഠകളായ പതിവ്രതകൾ വസിച്ചുവന്ന ഈ നാട്ട് ഇപ്പോൾ ഏതവസ്ഥയിൽ എത്തിയിരിക്കുന്നു എന്നു് ഒന്നു ചിന്തിച്ചുനോക്കുക. അതിനാൽ അവരിൽ ചിലരെക്കുറിച്ചു ഇവിടെ ചുരുക്കമായിട്ടെങ്കിലും ഒന്നു വൎണ്ണിച്ചാൽ അതു് അവിടത്തെക്കും താദൃശകൾക്കും അനുഭവമായിരിക്കുമെന്നുള്ളതിനാൽ അതിലേക്കു ഉദ്യമിക്കുന്നു.

പുരാണപതിവ്രതകളെ സംബന്ധിച്ചു് ആരുതന്നെ ഉപന്യസിച്ചാലും ആദ്യമായി അവരുടെ ജിഹ്വാഗ്രത്തിൽ ഉദിക്കുന്നതു അരുന്ധതി എന്നാണു്. അതുകൊണ്ടു അവരെക്കുറിച്ചുതന്നെ ഇവിടെ ആദ്യമായി പ്രസ്താവിക്കാം.

## ൧. അരുന്ധതി.

അരുന്ധതി സപ്തൎഷികളിൽ ഒരാളായ വസിഷ്ഠമഹൎഷിയുടെ ധൎമ്മപത്നിയാകുന്നു. അവർ കൎദ്ദമപ്രജാപതിയുടെ അരുമതപപുത്രിയത്രേ. ഒരിക്കൽ ത്രിമൂൎത്തികളിൽ ഒരാളായ ശ്രീപരമേശ്വരൻ പരിക്ഷണാൎത്ഥം ഒരു യുവവേഷം ധരിച്ചു അരുന്ധതിയുടെ അടുക്കൽ ചെന്നു. അരുന്ധതിയാകട്ടെ

ഈ വേഷപ്പകിട്ടുകണ്ടു ചഞ്ചലപ്പെടാതെ ധൈര്യത്തോടു കൂടിയിരുന്നു.

ഒരുദിവസം അരുന്ധതി ജലസംഭരണത്തിനായി നദീതീരത്തിൽ പോയപ്പോൾ അവരെ പരീക്ഷിക്കുന്നതിനുവേണ്ടി ഇന്ദ്രൻ, അഗ്നി, സൂര്യൻ ഇവർ മൂന്നുപേരും അവിടെ എത്തിച്ചേർന്നു. അരുന്ധതി വെള്ളംകോരി നിറച്ചുവച്ചിരുന്ന കുടത്തിലെ മുക്കാൽ അംശം വെള്ളം ദേവേന്ദ്രൻ തന്റെ ദിവ്യശക്തികൊണ്ടു വററിക്കയും കാൽ അംശം വെള്ളം അതിൽ ശേഷിക്കയും ചെയ്തിരുന്നു. ഈ അവസരത്തിൽ അഗ്നിയും സൂര്യനും കൂടെ തങ്ങളുടെ ദിവ്യശക്തികൾ കൊണ്ടു ആ കുടത്തിന്റെ മുക്കാൽഭാഗം, വെള്ളം കൊണ്ടു നിറച്ചു. എന്നാൽ ശേഷിച്ച കാൽഭാഗം അരുന്ധതി തന്റെ പാതിവ്രത്യമാഹാത്മ്യം കൊണ്ടു നിറച്ചു പൂർണ്ണകുംഭമാക്കി ആശ്രമത്തിലേക്കു യാത്രയായി.

ഒരിക്കൽ അഗ്നി സപ്തർഷിപത്നികളുടെമേൽ മോഹമുള്ളവനായിത്തീർന്നു. ഈ വിവരം അഗ്നിയുടെ ഭാര്യയായ സ്വാഹാദേവി അറിഞ്ഞു അവൾ ഋഷിപത്നികളുടെ വേഷമെടുത്തു തന്റെ ഭർത്താവിന്റെ മോഹം തീർക്കുന്നതിനു ശ്രമിച്ചു. എന്നാൽ മററുള്ളവരുടെ വേഷമെടുത്തതുപോലെ അരുന്ധതിയുടെ വേഷമെടുക്കുന്നതിനു സ്വാഹാദേവിയ്ക്കു സാധിക്കാതെ പോയതുകൊണ്ട് അവൾ സംകോചത്തോടു കൂടി സ്വഗൃഹം പ്രാപിച്ചു. അരുന്ധതി തന്റെ പാതിവ്രത്യമാഹാത്മ്യംകൊണ്ടു ഭർത്തൃസമേതം നക്ഷത്രവടിവായി ആകാശമണ്ഡലത്തിൽ പ്രകാശിക്കുന്നു.

വിവാഹാനന്തരം വരൻ വധുവിനു ഈ അരുന്ധതിനക്ഷത്രത്തെ കാണിച്ചുകൊടുത്തിട്ട് "ഈ അരുന്ധതീനക്ഷത്രംപോലെ നീ പാതിവ്രത്യമുള്ളവളായിരിക്കുക" എന്നു ഉപദേശിക്കുക പതിവാകുന്നു. അതുകൊണ്ട് അവരവരുടെ പ്രവൃത്തികളുടെ നന്മതിന്മകൾക്കനുസരണമായി ഗുണമോ ദോ

ഷമോ ആവിർഭവിക്കുമെന്നു അവിടുന്നു ഈ കഥയിൽ നിന്നു ധരിക്കണം.

ശുകതരുണിയുടെ ഏവംവിധങ്ങളായ ഉപദേശങ്ങൾ കേട്ടു വിവേകമുള്ളവളായിതീൎന്ന സുമംഗലാഭായി തന്റെ മനോമുകുരത്തിൽ നിഴലിച്ചുകൊണ്ടിരുന്ന ദുൎമ്മോഹങ്ങളെ അകററി വിരഹതാപം കൊണ്ടു വിഷമിച്ച് അങ്ങനെ ഇരിക്കുമ്പോൾ മണി നാലടിച്ചു. രഹസ്യപതിയാകണമെന്നുള്ള ഉദ്ദേശത്തോടുകൂടി അവിടെ എത്തി താമസിക്കുന്ന രാജകുമാരന്റെ ദൂതി ഈ അവസരത്തെ ലേശവും നഷ്ടപ്പെടുത്താതെ രാജപത്നീസമക്ഷം പ്രത്യക്ഷയായി ഇങ്ങനെ പറഞ്ഞു.

ദൂതി:—അല്ലയോ രാജരാജേശ്വരി! അവിടത്തെ നിൎദ്ദേശമനുസരിച്ചു അടിയൻ ഇതാ തിരുമുമ്പിൽ തയാറായി നില്ക്കുന്നു. രാജകുമാരൻ അവിടത്തെ അംഗസൌഷ്ഠവധ്യാനത്തിൽ നിന്നു തിളച്ചുപൊങ്ങിയ മനസ്സിജന്റെ ശരമേററു പരവശനായി ശയ്യയെത്തന്നെ ഭയം പ്രാപിച്ചിരിക്കുന്നു. അദ്ദേഹത്തെ ഈ മദനരോഗത്തിൽ നിന്നു വിമുക്തനാക്കുന്നതിന് അവിടത്തെ പരിചരണമൊന്നുമാത്രമല്ലാതെ മററു യാതൊരു നിവൃത്തിമാൎഗ്ഗവും കാണുന്നില്ല. അതുകൊണ്ടു അവിടുന്ന് ഇപ്പോൾ ആ വിഷയത്തിൽ ആഭിമുഖ്യം പ്രദൎശിപ്പിക്കാത്തപക്ഷം കാമദേവന്റെ അവതാരമെന്നു ഈ ഭൂമണ്ഡലത്തിലുള്ള സകല രാജകുമാരികളും തലകുലുക്കി സമ്മതിച്ചിരിക്കുന്നആ കോമളവിഗ്രഹം പൊടുന്നനേ ദേഹവിയോഗം ചെയ്യുന്നതിനിടയുണ്ട്. അങ്ങനെ വരുന്ന പക്ഷം കാമപീഡയാൽ ഒരു രാജകുമാരൻ കാലധമ്മം പ്രാപിക്കുന്നതിനു അവിടുന്നു കാരണഭൂതയായി തീൎന്നു എന്നു ലോകം പരക്കെ അറിയുകയും അതു് അവിടത്തെ യശസ്സിനു ഒരു കളങ്കമായി തീരുകയും ചെയ്യുമെന്നു പറയാതെ നിവൃത്തിയില്ല.

അദ്ദേഹത്തിന്റെ രൂപലാവണ്യത്തെക്കുറിച്ചു വൎണ്ണിച്ചു സമയനഷ്ടം വരുത്തുന്നതിനേക്കാൾ മേൽവിവരിച്ചു വൎണ്ണനകൊണ്ടു തൃപ്തിപ്പെടുകയാണു ഉത്തമം. ഈ കാരണങ്ങളാൽ രാജകുമാരനെ അകാലമൃത്യുവിൽനിന്നു സംരക്ഷിക്കുന്നതിനുവേണ്ട നിവൃത്തിമാൎഗ്ഗങ്ങൾ അവിടുന്നു നിശ്ചയിച്ചു അടിയനെ ഉടൻ അയയ്ക്കുന്നതിനു ദയവുണ്ടാകണം.

സുമംഗലാഭായി:—അല്ലയോ ദൂതീ! നീ രാജകുമാരനുവേണ്ടി ചെയ്ത അൎത്ഥന ഏതുകഠിനഹൃദയനേയും ഹഠാൽആകൎഷിച്ചു ഉദ്ദിഷ്ടകാൎയ്യം സാധിതപ്രായമാക്കത്തക്കവണ്ണം അത്ര മധുരതരമായിരിക്കുന്നു. എന്നാൽ ഒരുചൎയ്യയിൽ നിലകൊണ്ടിരിക്കുന്ന ചിത്തവൃത്തി ഇതരചൎയ്യയിലേക്കു വ്യതിചലിപ്പിക്കപ്പെട്ടുമ്പോൾ അതിൽനിന്നുളവാകാവുന്ന ദോഷങ്ങളെ സംബന്ധിച്ചു ഏതു വിഷമഘട്ടത്തിലും മുൻകൂട്ടി കൂലംകഷമായി വിചിന്തനം ചെയ്യണമെന്നാണു മഹദ്വചനം. ഈ മഹദ്വചനത്തെ പുരസ്കരിച്ചു പതിവ്രതാവൃത്തിയിൽ സുസ്ഥാപിതമായിരിക്കുന്ന എന്റെചിത്തവൃത്തി വേശ്യാവൃത്തിയിലേക്കു മാററപ്പെടണമെന്നുള്ള നിന്റെ അൎത്ഥന ഗാഢാലോചനയ്ക്കു വിഷയമാക്കിയിരിക്കുന്നതും അതിന്റെ ഫലം കാണുന്നതിനു ഇനി കുറച്ചു സമയംകൂടി വേണ്ടിയിരിക്കുന്നതും ആകകൊണ്ടു ഈ അവസരത്തിൽ വാഗ്ദത്തലംഘനം ചെയ്യേണ്ടതായി വന്നുകൂടിയിരിക്കുന്നതിൽ ഞാൻ അത്യന്തം ദുഃഖിക്കുന്നു. അതിലേക്കു ക്ഷമാപണം ചെയ്തിരിക്കുന്നതായി രാജകുമാരനെ ഗ്രഹിപ്പിക്കയും അടുത്ത ദിവസം നാലുമണിക്കു നീ ഇവിടെ ഹാജരായിരിക്കയും ചെയ്യണം.

എന്നു പറഞ്ഞു ദൂതിയെ യാത്രയാക്കിയതോടുകൂടി മണിയും ആറടിച്ചു. സൂൎയ്യൻ ചെങ്കനൽ നിറംപൂണ്ടു പടി

ഞ്ഞാറെ സമുദ്രത്തിൻെറ പടിഞ്ഞാറെ അതിൎത്തിയിൽ താ ണു. തന്നിമിത്തം ദിക്കെങ്ങും വ്യാപിച്ച അന്ധകാരത്തെ നീക്കുമാറു ചന്ദ്രൻ ഉദയഗിരിയിൽഹാജർകൊടുത്തു. സുമംഗ ലാഭായി മോഹവിചാരംകൊണ്ടു ചഞ്ചലമാനസയായി ചമ ഞ്ഞു. അവരുടെ ഈ പരിതാപസ്ഥിതികണ്ടു ആൎദ്രചിത്ത യായ ശുകതരുണി മനം കുളുൎപ്പിക്കുമാറു ഇങ്ങനെ പറഞ്ഞു തുടങ്ങി.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി—"എൺചാണു ടമ്പിനശിരസ്സാണുപ്രമാണം" എന്ന ആപ്തവാക്യപ്ര കാരം സൎവ്വധൎമ്മങ്ങളിലുംവച്ചു ശ്രേഷ്ഠമായിട്ടുള്ളതുപതി വ്രതാധൎമ്മം ഒന്നുമാത്രമാണ്. ഈ പതിവ്രതാധൎമ്മം ഒരു കുടുംബത്തിനുള്ള സകല ഐശ്വൎയ്യങ്ങളുടേയും നേതൃത്വം വഹിക്കുന്ന ഒരു സൽഗുണമത്രെ. ലജ്ജ സഹനം ക്ഷമ അനഹംകാരം അന്യമുഖദൎശനത്തിൽ അനഭിവാഞ്ഛ, എന്നിങ്ങനെയുള്ള മനോവികാര ങ്ങൾ ഈ സൽഗുണത്തിൻെറ ലക്ഷ്യങ്ങളാകുന്നു. ഇവ യിൽനിന്നു വ്യതിചലിച്ചു അന്യമുഖംനോക്കി അധൎമ്മ ജീവിതം നയിക്കുന്ന സ്ത്രീകൾ വ്യഭിചാരികൾ എന്നു പറയപ്പെടുന്നു. ഒരുവനെനോക്കി വ്യഭിചാരിപുത്രാ എന്നു വിളിച്ചാൽ അവനുണ്ടാകുന്ന ദുഃഖം എത്രയെ ന്നു നിൎണ്ണയിക്കാൻ പ്രയാസം. ഒരു വ്യഭിചാരിനിമി ത്തം താനുംകെട്ടു അന്യനേയുംകെടുത്തി സ്വജനങ്ങ ൾക്കും ദ്രോഹിയായി ഭവിക്കുന്നു. ചുരുക്കമായിപ്പറ യുന്നപക്ഷം വ്യഭിചാരവൃക്ഷത്തിൽനിന്നു അസത്യസ മൂഹങ്ങളാകും ശാഖോപശാഖകൾ വഞ്ചനാദികസുമ ങ്ങൾ മോഷണക്കായ്കൾ. ചിലപ്പോൾ, ഭൎത്തൃവധം പുത്രവധം മുതലായ ഫലങ്ങൾ എന്നിങ്ങനെയുള്ള അ ധൎമ്മസാധനങ്ങളെ പുറപ്പെടുവിച്ചു ഒടുവിൽ ഘോര മാരുതനാൽ അടിപെട്ടു നരകാഗ്നിയിൽ ദഹിക്കപ്പെ ടുകയുംചെയ്യുന്നു. അതുകൊണ്ടു വിധിപ്രകാരമുള്ള മം

ഗളകൎമ്മത്താൽ ഇണചേൎക്കപ്പെട്ട വധൂവരന്മാൎക്കുമാത്രമേ പരസ്പരാനുരാഗത്തിനു അവകാശമുള്ളു. ഈ അനുരാഗം അതിന്റെ സൂക്ഷ്മാവസ്ഥയെസംബന്ധിച്ചു പൎയ്യാലോചിക്കുന്നപക്ഷം ഏററവും പരിശുദ്ധവും സുഖപ്രദവും ആയ ഒരു ദിവ്യശക്തിയാകുന്നു. ഈ അനുരാഗം നളൻ ദമയന്തി മുതലായ മഹതീമഹാന്മാർ നമുക്കു അനുഭവപ്പെടുത്തിതന്നിട്ടുള്ള ഒരു അമൂല്യരത്നമാകുന്നു. ഇതു് പ്രജാഭിവൃദ്ധിക്കുവേണ്ടി സൎവ്വശക്തൻ ഏൎപ്പെടുത്തിയിട്ടുള്ള ഒരു അതിശയമായ ശക്തിയത്രെ. എന്നാൽ ഈ അനുരാഗം അളവിൽകവിഞ്ഞാൽ ഇതിനോളം ആപൽകരമായ ഒരു വൃത്തി ലോകത്തിൽ ഇല്ലെന്നുതന്നെപറയാം. ജീവരാശികളുടെ വൎദ്ധനവിനു നിക്ഷിപ്തമായിരിക്കുന്ന ഈ അനുരാഗഭേഷജം കാമസാദ്ധ്യത്തിനമാത്രം നഷ്ടപ്പെടുത്തുന്നതു മൌഢ്യംതന്നെ. അതുകൊണ്ടു് ഒരു കുലസ്ത്രീക്കു് ആദരണീയമായിരിക്കുന്ന പാതിവ്രത്യധൎമ്മമാഹാത്മ്യത്തെ പുരസ്കരിച്ചു ഞാൻ പറയാൻപോകുന്ന വിജ്ഞാനപ്രദമായ കഥയിലേക്കു അവിടത്തെ ശ്രദ്ധയെ സാദരം ക്ഷണിച്ചുകൊള്ളുന്നു.

## ൧. അനസൂയ.

അനസൂയ അത്രിമഹൎഷിയുടെ ധൎമ്മപത്നിയത്രെ. ഒരു ദിവസം നാരദമഹൎഷി അനസൂയയുടെ ആശ്രമത്തിൽ എത്തി അവരുടെ പാതിവ്രത്യമാഹാത്മ്യത്തെ ഒന്നു പരിക്ഷിക്കുന്നതിനുവേണ്ടി അവർ നഗ്നയായിവന്നു ഭോജനവിതരണം ചെയ്യണമെന്നു ആവശ്യപ്പെട്ടു: അനസൂയ അതിൻപ്രകാരം ഒട്ടുംമടിക്കാതെ തന്റെ ഭൎത്താവിനു "കമണ്ഡലുനീരു്" തളിച്ചു. ഈ അവസരത്തിൽ നാരദൻ അനസൂയയുടെ പാതിവ്രത്യധൎമ്മശക്തികൊണ്ടു ഒരു സ്ത്രീരൂപമായിത്തീൎന്നു. അതുകൊണ്ടു അനസൂയ, നാരദൻ ആവശ്യപ്പെട്ടപ്ര

കാരം യാതൊരു ലജ്ജയുംകൂടാതെ ഭോജനവിതരണംചെയ്തു. നാരദൻ ആ വേഷത്തോടുകൂടി ലജ്ജിതനായി ത്രിമൂൎത്തികളുടെ അടുക്കൽചെന്നു, തന്നെ ഈവേഷപ്പകൎച്ചമാററി പൂൎവ്വസ്ഥിതിയിൽ ആക്കണമെന്നു അപേക്ഷിച്ചു. അവർ അനസൂയയുടെ അടുക്കൽ അപേക്ഷിച്ചെങ്കിൽമാത്രമേ ഇതിനു പരിഹാരമുണ്ടാകയുള്ളുയെന്നു പറയുകയാൽ സ്ത്രീവേഷധാരിയായ നാരദൻ വീണ്ടും അനസൂയയുടെ അടുക്കൽചെന്നു യാചിക്കയും അവർ തന്റെ പതിവ്രതാധൎമ്മശക്തികൊണ്ടു അദ്ദേഹത്തെ പഴയ നാരദനാക്കിത്തീൎക്കയും ചെയ്തു.

ഒരിക്കൽ മഹാവിഷ്ണു തനിച്ചു് അനസൂയയുടെ പാതിവ്രത്യമാഹാത്മ്യം ഒന്നു പരീക്ഷിച്ചുനോക്കി എങ്ങനെയെന്നാൽ ഒരു ദിവസം അദ്ദേഹം കുറെ ഇരുമ്പുകഷണങ്ങൾ ഭക്ഷിക്കത്തക്കവണ്ണം വേവിച്ചുതരണമെന്നു തന്റെ ഭാൎയ്യയോടും ബ്രഹ്മമഹേശ്വരന്മാരുടെ ഭാൎയ്യമാരോടും ആവശ്യപ്പെട്ടു. അതു കരിങ്കൽപിഴിഞ്ഞു വെള്ളമെടുക്കുന്നതിലും പ്രയാസമേറിയ ഒരു കാൎയ്യമായതുകൊണ്ടു് അവൎക്കു് അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിച്ചു പ്രവൎത്തിക്കുന്നതിനു കഴിഞ്ഞില്ല. അതുകൊണ്ടു് അദ്ദേഹം അനസൂയയുടെ അടുക്കൽ ആവശ്യപ്പെടുകയും അനസൂയ പെട്ടെന്നു് ആ ഇരിമ്പുകഷണങ്ങൾ വാങ്ങിച്ചു ഭക്ഷിക്കത്തക്കവണ്ണം പാകംചെയ്തു കൊടുക്കയും ചെയ്തു.

സരസ്വതി, പാൎവ്വതി, ലക്ഷ്മി ഈ ദേവിമാർ അനസൂയയുടെ പാതിവ്രതാധൎമ്മത്തിൽ അസൂയയുള്ളവരായിത്തിൎന്നു് തങ്ങളുടെ ഭൎത്താക്കന്മാരെ പരീക്ഷണാൎത്ഥം അനസൂയയുടെ അടുക്കലേക്കു അയച്ചു. അവർ മൂന്നുപേരും തദനുസരണം അനസൂയയുടെ അടുക്കൽചെന്നു് മുൻപു നാരദൻ ആവശ്യപ്പെട്ടപ്രകാരം നഗ്നയായി ഭോജനവിതരണം ചെയ്യണമെന്നു പറഞ്ഞു. അനസൂയയാകട്ടെ ആ ക്ഷണത്തിൽ അവർ മൂന്നുപേരെയും തന്റെ പതിവ്രതാധൎമ്മശക്തികൊണ്ടു ശിശുക്കളാക്കി തൊട്ടിയിലിട്ടു താരാട്ടി ഉറക്കി.

ഇപ്രകാരം ശുകതരുണി പതിവ്രതാധൎമ്മത്തിനുള്ള ശക്തിയെക്കുറിച്ചു സുമംഗലാഭായിയെ ഉൽബോധിപ്പിച്ച് അവരുടെ ദുൎമ്മോഹങ്ങളെ ശമിപ്പിച്ച് കൃതാൎത്ഥയായി കൂട്ടിനുള്ളിൽ സസുഖം വാണു. സുമംഗലാഭായി, ദൂതിയുടെ പ്രേരണമൂലം രാജകുമാരന്റെ മേലുണ്ടായ മോഹവിചാരം ശുകതരുണിയുടെ സദുപദേശത്താൽ അകററി പരിശുദ്ധമാനസയായി തന്റെ ശയ്യാഗൃഹത്തിലും വാണു.

ഇത്രയും ആയപ്പോൾ മണിനാലടിച്ചു. സുമംഗലാഭായിയുടെ വാഗ്ദത്തപ്രകാരം ദൂതി കൃത്യസമയത്തു കൊട്ടാരത്തിൽ ഹാജരായി. ദൂതിയെക്കണ്ടമാത്രയിൽ സുമംഗലാഭായിയുടെ മനസ്സിനു ഇളക്കംതട്ടിത്തുടങ്ങി. ശുകതരുണിയുടെ ഉപദേശം വിഫലമാക്കിത്തീൎക്കത്തക്കവണ്ണം സുമംഗലാഭായിയുടെ ചിത്തവൃത്തി ദൂതിക്കു വശഗതമായിത്തീൎന്നു. ഇതുതന്നെ തരമെന്നു കരുതി ദൂതി രാജകുമാരമഹിമകളെ വൎണ്ണിക്കാൻ തുടങ്ങി.

ദൂതി:—അല്ലയോ രാജരാജേശ്വരി! അവിടത്തെ വാഗ്ദത്തം ഇന്നെങ്കിലും നിറവേററുന്നതിനു ദയവുണ്ടാകാത്തപക്ഷം രാജകുമാരന്റെ അവസ്ഥ കഷ്ടാൽകഷ്ടതരംതന്നെയാണ്. എന്തെന്നാൽ സൎവ്വേശ്വരൻ തന്റെ സകല അനുഗ്രഹങ്ങളും നൽകി ഭൂജാതനാക്കിവിട്ടിരിക്കുന്ന രാജകുമാരൻ സൎവ്വസംഗപരിത്യാഗികളായ തപോധനന്മാർ ഏകാഗ്രത്തിൽ ചിത്തമുറപ്പിച്ചു ബ്രഹ്മധ്യാനം ചെയ്യുന്നതുപോലെ സൌന്ദൎയ്യസൌഭാഗ്യസൌശീല്യാദി സൽഗുണങ്ങൾ മൂൎത്തീകരിച്ചിരിക്കുന്ന അവിടുത്തെ അംഗസൌഷ്ഠവം ഊണുമുറക്കവും കൂടാതെ സദാ മനസ്സിൽ ധ്യാനിച്ച് മതിമയങ്ങി ദിനങ്ങൾ കഴിച്ചുകൂട്ടുകയാൽ ശരീരം ക്ഷീണിച്ചു വരികയും സ്വധൎമ്മാനുഷ്ഠാനങ്ങളിൽ നിരുത്സുകനായി തീരുകയും ചെയ്തിരിക്കുന്നു.

ഒരു യുവതി സൌന്ദൎയ്യംകൊണ്ടു രതിയായിരുന്നാലും പാതിവ്രത്യനിഷ്ഠകൊണ്ടു അരുന്ധതിയായിരുന്നാലും സമ്പത്സമൃദ്ധികൊണ്ടു വൈശ്രവണിയായിരുന്നാലും കുലശ്രേഷ്ഠതകൊണ്ടു സുരാംഗനയായിരുന്നാലും ശീലഗുണംകൊണ്ടു പാഞ്ചാലിയായിരുന്നാലും അവർ രാജകുമാരനെ കാണുന്നമാത്രയിൽ അദ്ദേഹത്തിനു അടിമപ്പെട്ടുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. അങ്ങനെ ഇരിക്കെ അവിടുന്നു ഈ വിഷയത്തിൽ മൌനം ദീക്ഷിച്ചിരിക്കുന്നതു് രാജകുലത്തിനു അഴകല്ല. ഭൎത്താവു വിദേശവൎത്തിയായി ഭവിച്ചാൽ അനുരൂപനായ രഹസ്യപുരുഷനെ സ്വീകരിച്ചു പഞ്ചേന്ദ്രിയപ്രീതി വരുത്തുകയെന്നുള്ളതു ലോകഗതിയുടെ ഒരംശമായി വൎത്തിച്ചുപോരുന്ന സ്ഥിതിക്കു അവിടുത്തേക്കു ഈ വിഷയത്തിൽ സംകോചമുണ്ടാകുന്നതിനു അവകാശമില്ല.

യുവതികൾ വരേതരന്മാരെ സ്വീകരിക്കുമ്പോൾ അവരുടെ അന്തരംഗചിന്തകൾക്കു വൈവിധ്യം ഉണ്ടാകാം. ചിലർ സൌന്ദൎയ്യത്തിരക്കിനെയും ചിലർ വിത്തസമ്പത്തിനെയും ചിലർ സ്ഥാനമാനങ്ങളേയും ചിലർ പാണ്ഡിത്യപ്രൗഢിയേയും ആശ്രയിച്ചു ചിത്തോദ്രേകശമനത്തിനു ഉദ്യമിക്കുന്നു. ഇവയിൽ ശ്രേഷ്ഠമായതും ഇഹഗതിക്കു അലംകാരമായി വിലസുന്നതും "അൎത്ഥമില്ലാത്തവനു് ആലോകവും പൊരുളില്ലാത്തവനു് ഈ ലോകവും ഇല്ല" എന്ന പഴമൊഴിയിലെ ഉത്തരാൎദ്ധത്തിൽ ഉദ്ധരിച്ചിരിക്കുന്ന ധനമാണു്. പ്രപഞ്ചസുഖത്തിൽ വിരക്തനായ വിശ്വാമിത്രൻ പോലും ധനലോലുപനായി ഹരിശ്ചന്ദ്രമഹാരാജാവിനെ വിഷമിപ്പിച്ച സ്ഥിതിക്കു ഒരു രാജ്ഞിക്കു ധനതൃഷ്ണ അനുചിതമായി വരുന്നതു് എങ്ങനെയെന്നു് അറിയുന്നില്ല. അതിനെക്കുറിച്ചു വിദ്വാന്മാൎക്കുള്ളഅഭിപ്രായം ഇപ്രകാരമാണത്രെ. സ്വോപകാരത്തിനും പരോപകാരത്തിനും പ്രയോജനമായിത്തീരത്തക്കവണ്ണം ധനസമ്പാദനം ചെയ്യേണ്ടതു മനുഷ്യധൎമ്മമാകുന്നു. ധനമില്ലാത്തവൻ തേനില്ലാത്ത പുഷ്പത്തോടു തുല്യമാകുന്നു. രാജാക്ക

ന്മാർപോലും അവരുടെ സ്ഥാനമാനങ്ങളെയും അധികാര ങ്ങളേയും ധനക്കോട്ടയിൽ സൂക്ഷിച്ചില്ലെങ്കിൽ ഈ ലോകത്തി ലുള്ളഅവരുടെ വിലയും നിലയും അസ്തപ്രായമായിത്തീരുമെ ന്നു നിശ്ശങ്കം പറയാം. അത്ഥമില്ലാതെ പുരുഷാത്ഥങ്ങൾ ഇല്ലെന്നുള്ള തത്വവും പ്രകൃതവിസ്താരത്തിനു ആനുകൂല്യം ന ൽകുന്നുണ്ട്. എന്നാൽ അത്ഥനേട്ടം ഹിംസാപരമെന്നും അ ഹിംസാപരമെന്നും രണ്ടുവിധമുള്ളവയിൽ ഒരുവൻ പൂൎണ്ണ സമ്മതപ്രകാരം നൽകുന്നതു അഹിംസാപരമായ ധനമാക യാൽ അതു സ്വീകാൎയ്യമാകുന്നു.

രാജകുമാരന്റെ രൂപലാവണ്യത്തിൽ അവിടത്തേക്കു അത്രതന്നെ ശ്രദ്ധയില്ലെന്നു ഇന്നലത്തെ പെരുമാററത്തിൽ നിന്നു അനുമാനിക്കാവുന്നതാണ്. ആ വിവരം അദ്ദേഹ ത്തെ ഗ്രഹിപ്പിച്ചതിൽ "ലൌകീകഗുണശ്രേണികളുടെ ഇരി പ്പിടമായ ധനം എത്രവേണമെങ്കിലും ഹൃദയപൂൎവ്വം നൽകു ന്നതിനു അദ്ദേഹത്തിനുസ്വാതന്ത്ര്യമുണ്ടെന്നും അതുകൊണ്ട് അദ്ദേഹത്തിന്റെ അത്ഥന നിരാകരിക്കത്തക്കതല്ലെന്നും" എ ന്നുള്ളവിവരം തിരുമനസ്സറിയിച്ചു മദനാൎത്തിശമനം വരുത്തുന്ന തിനു വേണ്ട അനുവാദം വാങ്ങിക്കൊണ്ടു താമസമെന്യേ തി രിച്ചെത്തണമെന്നുകല്പിച്ച് അടിയനെ അയച്ചിരിക്കയാണ്. അതുകൊണ്ട് അവിടുന്നു ഇനി ഈ വിഷയത്തിൽ ഒഴികഴി വുപറഞ്ഞാൽ അതു അസംസ്കൃതാന്തഃകരണത്തിൽനിന്നു അങ്കുരിക്കുന്ന ദുശ്ചിന്തകളുടെ ഫലമാണെന്നു വിചാരിക്കുന്ന തിനേ നിവൃത്തിയുള്ളൂ.

ദൂതിയുടെ ഇപ്രകാരമുള്ള വാൎത്തകൾക്കു സുമംഗലാ ഭായി മധുരംകൊണ്ടു തൂപ്പുന്നതിനും കയ്പുകൊണ്ടിറക്കുന്ന തിനും പാടില്ലാത്ത വിധത്തിൽ ഇങ്ങനെ മറുപടി പറഞ്ഞു.

സുമംഗലാഭായി—അല്ലയോ ദൂതി! ഞാൻ രാജകുമാരനെ അ ത്യധികം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്യുന്നു. അദ്ദേഹവുമായുള്ള ചാൎച്ച എന്നെ ഇതിലും സൌഭാ

വ്രതിയാക്കിത്തീക്കമെന്നു എനിക്കു നിശ്ചയമുണ്ടു്. അദ്ദേഹത്തിന്റെ സൌന്ദര്യാതിശയത്തിൽ എനിക്ക് അഭിനന്ദനമല്ലാതെ അനാസ്ഥ ലേശവുമില്ല. എന്റെ ആവശ്യത്തിലേക്കു വേണ്ട പണം സർവ്വശക്തൻ എനിക്കു നൽകിയിട്ടുള്ളതുകൊണ്ടു ധനതൃഷ്ണയ്ക്കു എന്റെ അകതളിരിൽ സ്ഥാനമില്ല. ഇപ്രകാരം ഞാൻ രാജകുമാരനെ സംബന്ധിച്ചു യാതൊരു ദുഷ്ടവിചാരവും ഇല്ലാത്തവളായിരിക്കേ അദ്ദേഹത്തിന്റെ മനോഭിലാഷം സാധിച്ചുകൊടുക്കുന്നതിൽ അലസത പ്രദർശിപ്പിക്കുന്നതു എന്തുകൊണ്ടാണെന്നുള്ള ഒരു ചോദ്യത്തിനു അവകാശമുണ്ടു്. അതിനുള്ള സമാധാനം ദുർമ്മാഹം ഉഭയകക്ഷികൾക്കും വിപത്തിനു കാരണമാകയാൽ ആ വിഷയത്തിലും ലോകാപവാദത്തിലുമുള്ള ഭയമൊന്നുമാത്രമല്ലാതെ മറെറാന്നുമല്ലെന്നുള്ളതാണ്. ഇതിനെസംബന്ധിച്ചു "നാലടിയാർവചനത്തിൽ" ഇപ്രകാരം പറഞ്ഞിരിക്കുന്നു

1. ഒരുവൻ പരസ്ത്രീഗമനത്തിൽ അഭിവാഞ്ഛയുള്ളവനായിതീന്നാൽ അവനു നേരിടുന്ന ഭയമോ വലുതു്. സുഖമോ ചെറുതു്. ഫലമോ നരകം.

2. ഒരു പരസ്ത്രീഗമനോത്സുകനു ധനം, മാനം, കീർത്തി, ധമ്മം എന്നീ നാലുസൽഗുണങ്ങളും നഷ്ടം; പാപം, ദൂഷണം, ദുരിതം അപമാനം എന്നി നാലു ദുർഗ്ഗുണങ്ങളും ലാഭം.

3. പരസ്ത്രീഗമനംചെയ്തു കാമസംപൂർത്തി വരുത്തുന്നതു മൂർഖൻപാമ്പിന്റെ ശിരസ്സിൽനക്കി സുഖം അനുഭവിക്കുന്നതിനോടു സാമ്യമാകുന്നു.

4. ശരീരത്തെ ദഹിപ്പിക്കുന്ന വെയിൽച്ചൂടും തീജ്വാലയും ഒരുപക്ഷേ സഹിച്ചു എന്നുവരാം. എന്നാൽ ചിത്താദാഹകംചെയ്യുന്ന മദനച്ചൂടു് ഒരു പ്രകാരത്തിലും സഹി

ച്ചുകൂട്ടുന്നതല്ല. അതുകൊണ്ട് അതിൽ അധികമായി ഭ്രമിച്ച ഈ സുവർണ്ണജീവിതം വികൃതമാക്കുന്നതു പുരുഷധർമ്മമല്ല.

5. പരസ്ത്രീഗമനം—കഠിനദേഹോപദ്രവം, ബാധോപദ്രവം, സർപ്പോപദ്രവം, നിന്ദ്യരോഗം രാജശിക്ഷ ഇവയ്ക്കു പുറമേ ചില സന്ദർഭങ്ങളിൽ ജീവഹാനിക്കുകൂടിയും നിദാനമാകുന്നു.

എന്നാൽ കലിയുഗധർമ്മത്തിൽ പരമമാനമായി നിരുക്കുന്ന ഇന്നത്തെ യുവാക്കന്മാർക്ക് കർണ്ണാരുന്തുദമായിരിക്കുന്ന ഈ തത്വോപദേശം രാജകുമാരനെ ഗ്രഹിപ്പിച്ചു അദ്ദേഹത്തെ ഭഗ്നാശയനാക്കരുതു്. കാമാതുരനായിരിക്കുന്ന അദ്ദേഹത്തെ സംതൃപ്തനാക്കുന്നതിനു എനിക്കു യാതൊരു വൈമനസ്യവുമില്ല. പക്ഷേ കുറച്ചുകൂടി ക്ഷമിക്കണമെന്നു മാത്രമേയുള്ളു. അതുകൊണ്ടു നീ നാളെ നാലുമണിക്കുവരിക-എന്നുപറഞ്ഞു ദൂതിയെ അയച്ചതോടുകൂടി സൂര്യൻ അസ്തമിച്ചു. ചന്ദ്രൻ ഉദയമായി. അപ്പോൾ സുമംഗലാഭായി തന്നെ കുടുക്കിലാക്കിയിരിക്കുന്ന മന്മഥന്റെ പെരുമാററത്തെ സഹിക്കാൻ പാടില്ലാതെ ദുഃഖിച്ചുകൊണ്ടു ശുകതരുണിയുടെ അടുത്തുചെന്നു "രാജകുമാരനെ സ്വീകരിച്ചിട്ടെങ്കിലും സങ്കടനിവൃത്തി വരുത്തിക്കൊള്ളട്ടെയോ" എന്നു ചോദിച്ചു.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി! അങ്ങു സർവ്വവിധ സൌഭാഗ്യങ്ങളും നിറഞ്ഞ ഉദയഭാനുവിക്രമമഹാരാജാവിന്റെ ഇഷ്ടപ്രാണേശ്വരിയാണെന്നുള്ളതിനു യാതൊരുസംശയവും ഇല്ല. അങ്ങനെ ഇരിക്കെ അവിടുന്നു ഏതോ ഒരു രാജകുമാരനെക്കണ്ടു മോഹിച്ചു് അധർമ്മവൃത്തിക്കു വട്ടംകൂട്ടുന്നതു ഒരിക്കലും രാജധർമ്മമല്ല. മാംസഭുക്കായ ഒരു പുലി എത്രതന്നെ കഷ്ടപ്പെട്ടാലും അതു ഭൂമിയിൽ പടർന്നുകിടക്കുന്ന പുല്ലു തിന്നുകയില്ലെന്നുള്ളതു സുപ്രസിദ്ധമാണല്ലൊ.

ഒരു സ്ത്രീ അന്യപുരുഷനെ പ്രണയഭാവത്തോടുകൂടി നോക്കുന്നവിഷയത്തിൽ കണ്ണില്ലാത്തവളായും അന്യന്മാരുടെ

രഹസ്യവൎത്തമാനങ്ങളെ ശ്രദ്ധിക്കുന്നവിഷയത്തിൽ ചെവി ഇല്ലാത്തവളായും കൎണ്ണകഠോരമായ വാക്കുകൾ പറയുന്നവിഷയത്തിൽ നാവില്ലാത്തവളായും ഇരുന്നാൽ അവൾക്കു ധൎമ്മോപദേശം ചെയ്യേണ്ട ആവശ്യമില്ലെന്നാണു ശാസ്ത്രസിദ്ധാന്തം.

നയകോവിദരായ മാതാപിതാക്കന്മാരിൽനിന്നും ഇഷ്ടപ്രാണേശ്വരനിൽനിന്നും ശുദ്ധസംസ്കാരങ്ങൾ പരിശീലിക്കുന്നതിനു വേണ്ടസൌകൎയ്യങ്ങൾ അവിടത്തേക്കു ഉണ്ടായിട്ടുള്ള സ്ഥിതിക്കു അവിടുത്തെ സഹനശക്തി ദുൎബലപ്പെട്ടു് തൽസ്ഥാനത്തു ചിത്തോദ്രേകം ആവിൎഭവിച്ചു തിളച്ചുപൊങ്ങി മറിയുന്നതിനു ഒരു പ്രകാരത്തിലും ഇടയില്ല.

പതിവ്രതാധൎമ്മം വിധിപ്രകാരം അനുഷ്ഠിക്കപ്പെടുന്ന ഉത്തമസ്ത്രീകൾ ഐഹികപാരത്രികസുഖങ്ങൾക്കു അവകാശികളാണു്. അവർ തങ്ങളുടെ ജാഗ്രതകൊണ്ടും സാമൎത്ഥ്യംകൊണ്ടും അതിനെ കാത്തുസൂക്ഷിക്കയും സഹനശക്തികൊണ്ടു അതിനെ വൃദ്ധിപ്പെടുത്തുകയുംചെയ്യുന്നു.

ഒരു പതിവ്രത അവളുടെ വരൻെറ സകലവിധമായ ശാസനകൾക്കും വഴിപ്പെട്ടു ജീവിതംനയിക്കയെന്നുള്ളതാണു് അവളുടെ ധൎമ്മം. അതുതന്നെയാണു അവളുടെ തപവും ഈശ്വരാരാധനയും. ഇതിനുദാഹരണമായി ഞാൻ ഒരു ചെറിയകഥപറയാം; സശ്രദ്ധം കേൾക്കുക.

## ൩. കണ്ണകി.

പണ്ടു കാവേരിപ്പൂമ്പട്ടണത്തിൽ പതിവ്രതകൾക്കാദൎശയായി കണ്ണകയെന്നു പേരുള്ള ഒരു സ്ത്രീരത്നം വസിച്ചിരുന്നു. അവളുടെ ഭൎത്താവായ കോവിലൻ ഒരു ദാസിക്കു വശംവദനായി ധനമെല്ലാം അവൾക്കു കൊടുത്തു് അവളെ ഭാൎയ്യയാക്കി സുഖം അനുഭവിക്കയും, അഗ്നിസാക്ഷിയായി വിവാ

ഹംചെയ്ത കണ്ണകയെ "കണ്ണിലും കണ്ണാടിയിലും" കണ്ടുകൂടാത്തവണ്ണം വെറുക്കയും ചെയ്തിരുന്നു. എന്നാൽ കണ്ണകയാകട്ടെ, ഈ സങ്കടാവസ്ഥയിലും തന്റെ ഭർത്താവിനോടുള്ള പ്രേമസ്നേഹാദികൾക്കു യാതൊരു കുറവും വരുത്താതെ അവനെ തന്റെ ദൈവമായി കരുതിവന്നു. അവൾ തന്റെ ഭർത്താവിന്റെ ദുഷ്കൃത്യങ്ങളേയും തന്മൂലം താനിക്കുണ്ടായ ദുഃഖത്തെയും ഗോപനംചെയ്തുകൊണ്ടു ഗൃഹ്യവൃത്തികൾ അനുഷ്ഠിച്ചുവന്നു. കോവിലന്റെ ധനസ്രവന്തി വററിക്കുറഞ്ഞു വരുന്നുണ്ടെന്നും കരിഞ്ഞുവശായിയെന്നു കണ്ടപ്പോൾ ദാസി അവനോടു നീരസം ഭാവിച്ചുതുടങ്ങി. അതുകൊണ്ടു അവൻ "ആത്മമിത്രമെനിക്കില്ല മമദീക്ഷനഹിചേൽ" എന്ന മട്ടിൽ സ്വഗൃഹം പ്രാപിച്ച് തന്റെ യൌവനത്തിലുണ്ടുകൊണ്ടു പററിയ വിപത്തിനെക്കുറിച്ചു ആലോചിച്ചു ദുഃഖിച്ചുകൊണ്ടിരുന്നു തന്റെ ഭർത്താവു കുടുംബകാര്യനിർവ്വഹണത്തിനും മററും വേണ്ട പണമില്ലാതെ ഇപ്രകാരം ദുഃഖിക്കുന്നതു കണ്ടു കണ്ണക തന്റെ കാൽചിലമ്പുകളിൽ ഒന്നു് ഊരിക്കൊടുത്തിട്ടു ഇങ്ങനെ പറഞ്ഞു.

കണ്ണക—കുററമററ മനുഷ്യർ ലോകത്തിൽ ദുർല്ലഭം. അപ്രകാരംതന്നെ ജീവിതാഗ്രംവരെ ക്ലേശലേശമില്ലാതെ സുഖം മാത്രം അനുഭവിക്കുന്നവരും ലോകത്തിൽ ദുർല്ലഭം. അതുകൊണ്ടു് ഈ ദുരവസ്ഥയ്ക്കു കാരണഭൂതൻ അവിടുന്നല്ല നിയതിയാണു്.

അപ്പോൾ കോവിലൻ "കഷ്ടം! ഇത്ര ദയാർദ്രചേതസ്സായ എന്റെ ധർമ്മപത്നിയോടു ഞാൻ ചെയ്ത ദ്രോഹകൃത്യം എത്ര കഠിനതരം" എന്നു വിചാരിച്ചു ദുഃഖിച്ചു അവളേയും കൂട്ടിക്കൊണ്ടു മധുരയ്ക്കുപോയി. കോവിലൻ, കണ്ണക ഊരിക്കൊടുത്ത ചിലമ്പു വിൽക്കുന്നതിനു അവിടെയുള്ള ഒരു തട്ടാന്റെ അടുക്കൽ കൊണ്ടുചെന്നപ്പോൾ അതു കോവിലൻ മോഷ്ടിച്ചതാണെന്നു സംശയിച്ചു വിവരം തട്ടാൻ രാജാവിനെ ഗ്രഹിപ്പിച്ചു. രാജാവാകട്ടെ കോവിലൻ

കള്ളനാണെന്നു തീർച്ചപ്പെടുത്തി ആ കാലത്തെ നീതിന്യായം അനുസരിച്ചു അവനെ തൂക്കികൊല്ലുന്നതിന്നു വിധിച്ചു.

ഈ കഠിനവിധി അറിഞ്ഞു കണ്ണകി കോപാന്ധയായി രാജസന്നിധിയിൽ എത്തി തന്റെ കാലിൽ കിടന്നിരുന്ന മറേറ ചിലമ്പൂരികാണിച്ച് തന്റെ ഭൎത്താവായ കോവിലൻ കള്ളനല്ലെന്നു രാജാവിനെ ബോദ്ധ്യപ്പെടുത്തി. രാജാവ് ഈ തെളിവു തീരെ വകവയ്ക്കാത്തതുകൊണ്ട് അവൾ തന്റെ നെഞ്ചുതിരുമ്മിക്കൊണ്ടു ആ ചിലമ്പു വീശിയെറിഞ്ഞു. അതിനാൽ ആ നഗരം മുഴുവനും തീ പിടിച്ചു വെണ്ണീറായി. ഈ അവസരത്തിൽ ഭൎത്തൃവിയോഗം സഹിക്കാഞ്ഞു കണ്ണകി ദുഃഖിതയായി ഒരു മലയിൽ എത്തി ആത്മഹത്യ ചെയ്യാൻ ഭാവിച്ചു. അപ്പോൾ ദേവകൾ വിമാനംകൊണ്ടുവന്നു കണ്ണകിയെ അതിൽ കയററി ദേവലോകത്തേക്കു കൊണ്ടുപോയി. അവൾ തന്റെ പ്രാൎത്ഥനയുടെ ഫലമായി കോവിലനെ അവിടെവച്ചു കണ്ടുമുട്ടുകയാൽ അവർ ഇരുവരും സ്വൎഗ്ഗസുഖം അനുഭവിച്ചുകൊണ്ടു അവിടെ വസിക്കുന്നു.

കണ്ണകിയെ പതിവ്രതാദേവിയെന്നും പത്നിദൈവമെന്നും മംഗലമടന്തയെന്നും വീരപത്നിയെന്നും മററും പലപേരുകൾ പറഞ്ഞു ജനങ്ങൾ ഇന്നും ആരാധിച്ചുവരുന്നു.

സുമംഗലാഭായി ഈ ധൎമ്മോപദേശം കേട്ടു വിവേകമുള്ളവളായിത്തീരുകയും തന്റെ മനോവികാരങ്ങളുടെ മുന്നണിയിൽ സഹനശക്തിക്കു സ്ഥാനം നല്കി ശാന്തശീലയായി തീരുകയും ചെയ്തു. അങ്ങനെ ഇരിക്കുമ്പോൾ സുമംഗലാഭായിയുടെ വാഗ്ദത്തപ്രകാരം ദൂതി നംലൂമണിക്കു കൊട്ടാരത്തിൽ ഹാജരായി.

ദൂതി:—അല്ലയോ രാജരാജേശ്വരി! രാജകുമാരനുവേണ്ടി ദൗത്യം വഹിക്കുന്നതിന് അടിയൻ ഇതാ ഇന്നും തിരുമുമ്പിൽ ഹാജരായിരിക്കുന്നു. അവിടുന്ന് ഇനി ഈ

വിഷയത്തിൽ അനാസ്ഥ പ്രദർശിപ്പിക്കുന്നു എങ്കിൽ അവിടത്തെ ഹൃദയം വജ്രസമാനമാണെന്നു് അറിയിക്കുന്നതിനു് അടിയൻ ഒട്ടുംതന്നെ മടിക്കുന്നില്ല.

സുമംഗലാഭായി:—അല്ലയോ ദൂതീ! നിൻെറ ദൌത്യം സഫലമാക്കിത്തീർക്കണമെന്നുള്ള എൻെറ വിചാരത്തിനു് ഇന്നും മാററമില്ല. എന്നാൽ പാതിവ്രത്യമുള്ളവരം ശുദ്ധസംസ്കാരമുള്ളവളാണെന്നും അന്യപുരുഷൻെറ രൂപലാവണ്യംകണ്ടു് അവനെ ആശിക്കുന്നവരും ദുഃഖം ചെയ്തുഴലുന്ന പിശാചിൻെറ ആകൃതിപൂണ്ടു ക്ലേശമനുഭവിക്കുമെന്നും ഐഹികപാരത്രികസുഖങ്ങൾ ഉണ്ടാകുന്നതിനുള്ള ഉത്തമമായ മാർഗ്ഗം ഈശ്വരകല്പനകളെ ഗ്രഹിച്ചും അധർമ്മങ്ങളെ ത്യജിച്ചും അനുഷ്ഠിക്കപ്പെടുന്ന വൃത്തികളാണെന്നുമുള്ള മഹദ്വചനങ്ങളെ ചുവടെ അവഗണിച്ചു നിൻെറ ഉപദേശങ്ങളെ പരിഗണിച്ചു പ്രവർത്തിക്കുന്നതിനു് അല്പം വൈമനസ്യം ഇല്ലാതില്ല. അതിലേക്കു് ഒരു നിവാരണമാർഗ്ഗം കണ്ടുപിടിക്കുന്നതിനുള്ള വിഷമമാണു് ഈ കാലതാമസത്തിനു കാരണമായിത്തീർന്നിരിക്കുന്നതു്.

ദൂതി:—അല്ലയോ രാജരാജേശ്വരി! "ശുഭസ്യശീഘ്രം" എന്ന തത്വത്തെ വിസ്മരിച്ചു് അവിടുന്നു പെരുമാറുന്നതു് "നാളെ നാളേതി നീളേതി നീളെനീളെ പുനഃപുനഃ" എന്ന മട്ടിൽ കലാശിപ്പിക്കാനല്ലയോ എന്നു സംശയിക്കുന്നു. അവിടുന്നു അത്യാശയോടുകൂടി വലിയ സ്ഥാനത്തിൽ മനസ്സുവയ്ക്കാതെ അശ്വത്ഥത്തെപ്പോലെ ചാഞ്ചല്യഭാവത്തോടുകൂടി ദിവസംകഴിക്കുന്നതു ശ്രേയസ്കരമാണെന്നു് അടിയൻ വിചാരിക്കുന്നില്ല. വാർദ്ധക്യം ദേഹത്തേയും അന്തകൻ ജീവനേയും അപഹരിക്കുന്നു. അതുകൊണ്ടു മനോരാജ്യത്താൽ പ്രായാധിക്യവും ആയുഃക്ഷയവും വരുന്നതിനു മുൻപു രാജകുമാര

നെ ആശ്രയിച്ചു കാമസംപ്രാപ്തി വരുത്തണമെന്നാ
ണ് അടിയന്റെ താഴ്മയായ അപേക്ഷ.

സുമംഗലാഭായി:—

ഗുണവദഗുണവദ്വാ കുൎവ്വതാ കാൎയ്യജാതം
പരിണതിരവധാൎയ്യാ യത്നതഃ പണ്ഡിതേന.
അതിരഭസകൃതാനാം കൎമ്മണാമാവിപത്തെ
ൎഭവതിഹൃദയദാഹിശല്യതുല്യോവിപാകഃ.

ഈ മഹാദ്വചനം ഒരുപ്രകാരത്തിലും ത്യാജ്യകോടി
യിൽ തള്ളപ്പെട്ടുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു
ഇപ്രകാരം അവധിപറയുന്നതിനു ഞാൻ നിർബന്ധി
തയായി വന്നുപോകുന്നതാണ്. അതുകൊണ്ടു് ഇ
ന്നും ക്ഷമിച്ചേ മതിയാവൂ. നാളെ നാലുമണിക്കു വ
രിക.

എന്നുപറഞ്ഞു ദൂതിയെ അയച്ചതോടുകൂടി സൂൎയ്യൻ
അസ്തമിച്ചു. ചന്ദ്രൻ പാൽക്കതിർവീശിക്കൊണ്ടു് ഉദയഗി
രിയിൽ തലകാണിച്ചുതുടങ്ങി. സുമംഗലാഭായി വിരഹ
താപംകൊണ്ടു ശുകതരുണിയുടെ അടുത്തുവന്നിരുന്നു് ഇങ്ങ
നെ പറഞ്ഞു.

സുമംഗലാഭായി:—അല്ലയോ ശുകതരുണി! പഞ്ചാസ്യനാ
കുന്ന അഗ്നി കത്തിജ്വലിച്ചുകൊണ്ടിരിക്കുന്നതിനാൽ
എന്റെ മാഹാത്മ്യവും യോഗ്യതയും കുലശ്രേഷ്ഠതയും
വിവേകവും പാടെ നശിച്ചുപോകുമെന്നാണു തോന്നു
ന്നതു്. അതുകൊണ്ടു് അതിലേക്കു ഒരു നിവൃത്തി
മാൎഗ്ഗം നീ ഉണ്ടാക്കിത്തന്നു് എന്നെ ഈ മദനപാശ
വശ്യത്തിൽനിന്നു വിമുക്തയാക്കുന്നതിനു ദയവുണ്ടാ
കണം.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി! സിംഹം എത്ര
തന്നെ കഷ്ടപ്പെട്ടാലും ആനയുടെ തലച്ചോറല്ലാതെ
പുല്ലുതിന്നുവരുന്നതായി നാം കാണുകയോ കേൾക്കുക

യോ ചെയ്യുന്നില്ല. അതുപോലെ മാനാമൎയ്യാദയായി താമസിക്കുന്ന സ്ത്രീരത്നങ്ങൾ വിരഹംകൊണ്ട് എന്തെല്ലാം കഷ്ടപ്പാടുകൾ നേരിട്ടാലും കുലടാവ്രതം ആചരിക്കയില്ലെന്നു പ്രസിദ്ധമാണ്. അവർ "ഭൎത്തൃദേവോഭവഃ" എന്ന വേദവാക്യത്തെ പുരസ്കരിച്ചു തങ്ങളുടെ ഗൃഹസ്ഥാശ്രമധൎമ്മം അനുഷ്ഠിക്കപ്പെടുകതന്നെ ചെയ്യും. ഇതിനുദാഹരണമായി ഞാൻ പറയാൻപോകുന്ന കഥ സശ്രദ്ധം കേൾക്കുക.

## ൪. ഗാന്ധാരി.

ഗാന്ധാരി ധൃതരാഷ്ട്രമഹാരാജാവിന്റെ ധൎമ്മപത്നിയും ദുര്യോധനാദികളുടെ മാതാവും ആയിരുന്നു. ധൃതരാഷ്ട്രൻ ചെറുപ്പമായിരിക്കുമ്പോൾ ഗാന്ധാരിയെ അദ്ദേഹത്തിനു വിവാഹംചെയ്തുകൊടുക്കണമെന്ന് അവളുടെ പിതാവും ഗാന്ധാരദേശാധിപതിയുമായ ചപലമഹാരാജാവിന്റെ അടുക്കൽ ഭീഷ്മർ ദൂതന്മാരെ അയച്ച് ആവശ്യപ്പെട്ടു. ചപലമഹാരാജാവ് ഈ വൈവാഹ്യോദ്ദേശം ആദ്യം സമ്മതിച്ചു എങ്കിലും ധൃതരാഷ്ട്രൻ ജനനാൽ അന്ധനാണെന്ന് അറിയുകയാൽ പിന്നീട് അതിനെ വിസമ്മതിക്കയാണു ചെയ്തതു്. ഈ വിവരം ഗാന്ധാരി അറിഞ്ഞു, അവൾ തന്റെ പിതാവായ ചപലമഹാരാജാവിന്റെ അടുക്കൽ ചെന്ന്, "അച്ഛാ! ഞാനും ധൃതരാഷ്ട്രരാജകുമാരനും തമ്മിലുള്ള വിവാഹകാൎയ്യം അച്ഛൻ സമ്മതിച്ചു വാക്കുകൊടുത്തപ്പോൾമുതൽ ഞാൻ അദ്ദേഹത്തെ വരനായും അദ്ദേഹം എന്നെ വധുവായും പരസ്പരം സ്വീകരിച്ചുകഴിഞ്ഞിരിക്കുന്നു" എന്നു പറഞ്ഞു. അതിൻപ്രകാരം ഗാന്ധാരി ധൃതരാഷ്ട്രരാജകുമാരനെ തന്റെ വരനായി സ്വീകരിക്കയും അദ്ദേഹം ജനനാൽ അന്ധനായതുകൊണ്ടു തന്റെയും സ്ഥിതി അതനുസരിച്ചിരിക്കണമെന്നുള്ള നിശ്ചയത്തോടുകൂടി അവൾ ത

ന്റെ രണ്ടു കണ്ണുകളും കെട്ടിക്കൊണ്ടിരിക്കയും ചെയ്തു. അതുകൊണ്ടു് അവൾ പതിവ്രതയാകയില്ലെന്നു വാദിക്കുന്നതിന്നു വല്ല ന്യായവുമുണ്ടോ? ഒരിക്കലുമില്ല. അവൾ സാക്ഷാൽ പതിവ്രതതന്നെ.

ശുകതരുണി പറഞ്ഞ ഈ കഥകേട്ടു സുമംഗലാഭായി തന്റെ ഇഷ്ടപ്രാണേശ്വരന്റെ പാദശുശ്രൂഷതന്നെ തന്റെ കത്തവ്യകർമ്മമെന്നു കരുതുകയും ദൂതിയുടെ പ്രേരകബാധത്തിൽനിന്നു മോചിക്കയും ചെയ്തു.

അങ്ങനെ ഇരിക്കുമ്പോൾ മണി നാലടിച്ചു. തലേദിവസത്തെ വാഗ്ദത്തപ്രകാരം ദൂതി കൊട്ടാരത്തിൽ ഹാജരായി നിവേദനം തുടങ്ങി.

ദൂതി:—അല്ലയോ രാജരാജേശ്വരി! അവിടുന്നുമായിട്ടുള്ള സുഖാനുഭവംതന്നെ മുഖ്യമോക്ഷസാധനമെന്നു നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്ന രാജകുമാരനെ ഇപ്രകാരം ക്ലേശിപ്പിക്കുന്നതു വിഹിതമല്ല. അതുകൊണ്ടു് ഇനിയെങ്കിലും അതിനൊരു പോംവഴി ചിന്തിച്ചു കല്പിക്കമാറാകണം.

സുമംഗലാഭായി:—അല്ലയോ ദൂതി! "വ്യഭിചാരത്തിൽ ഒരിക്കലും അടിമപ്പെടരുതു്" എന്നുള്ള ത്രിബുദ്ധഭഗവാന്റെ ഉപദേശം എന്റെ മനഃചാഞ്ചല്യത്തെ ഒന്നുകൂടെ വഷളപ്പെടുത്തുകയാണു ചെയ്യുന്നതു്. അതുകൊണ്ടു ഞാൻ ഇതിനെ സംബന്ധിച്ചു വേണ്ടവിധം പര്യാലോചനചെയ്തു നാളെ തീർച്ചയായ ഒരു മറുപടി പറയുന്നതിന്നു ശ്രമിച്ചുനോക്കാം.

എന്നുപറഞ്ഞു ദൂതിയെ അയച്ചതിന്റെ ശേഷം സുമംഗലാഭായി ശുകതരുണിയുടെ അടുക്കലെത്തി ഇപ്രകാരം ചോദിച്ചു.

സുമംഗലാഭായി:—അല്ലയോ ശുകതരുണി! വിരഹതാപം എന്നെ ക്രമാതീതമായി കഷ്ടപ്പെടുത്തുന്നുണ്ടെന്നും പ്രവൃത്തികൊണ്ടല്ലാതെ ഉപദേശംകൊണ്ടു് അതിന്നു യാ

തൊരുപശാന്തിയും ഉണ്ടാകുന്നതല്ലെന്നും നി അറിയുന്നുണ്ടല്ലോ. കാൎയ്യാന്തരനിരതനായി പോയിരിക്കുന്ന എന്റെ ഇഷ്ടപ്രാണേശ്വരൻ തിരിച്ചെത്തുന്നതുവരെ എന്റെ കാമാഗ്നി ശമനത്തിന്ന് ഒരു മാൎഗ്ഗം നിർദ്ദേശിച്ചു തരുന്നതിന്ന നിനക്കു ദയവുണ്ടാകുമോ?

ശുകതരുണി:—അല്ലയോ രാജരാജേശ്വരി! അവിടുത്തെ മനസ്സിൽ വ്യാപൃതമായിരിക്കുന്ന ദുർവികാരങ്ങളെ മനസ്സുകൊണ്ടുതന്നെ അകററി സമാധാനപരമായ ജീവിതം നയിക്കുന്ന പക്ഷം പതിഭക്തിയും തന്മൂലം ജാരസംഗത്തിൽ അനഭിവാഞ്ഛയും ഉളവാകുന്നതാണ്. "ഭത്താവേ ഗതി ഭത്താവേ നിധി" എന്നു ധ്യാനിക്കയും ധ്യാനഫലം പ്രവൃത്തിരൂപേണ പ്രസ്പഷ്ടമാക്കുകയുംചെയ്കയാണു പതിവ്രതകളുടെ മുഖ്യധൎമ്മം. അടിയിൽ പറയുന്ന കഥ ഇതിന്നത്തമദൃഷ്ടാന്തമാകുന്നു.

## ౧ കാരയ്ക്കലമ്മ.

കാരയ്ക്കൽ എന്ന ഗ്രാമത്തിൽ പുണ്യവതി എന്നു തിരുനാമധാരിയായ ഒരു സ്ത്രീ വസിച്ചിരുന്നു. അവൾ ഭൎത്തൃഭക്തിയിലും ദൈവഭക്തിയിലും അദ്വിതീയയായ ഒരു സ്ത്രീരത്നമായിരുന്നു. ഒരുദിവസം അവളുടെ ഭൎത്താവായ പരമദത്തൻ രണ്ടു മാമ്പഴം അവളെ ഏല്പിച്ചിരുന്നു. അവയിൽ ഒന്ന് അവിടെ ആഗതനായ ഒരുഭിക്ഷുവിന്ന അന്നദാനം ചെയ്കപ്പോൾ ഗണനീയങ്ങളായ ഉപദംശങ്ങൾ ഇല്ലായിരുന്നതിനാൽ അദ്ദേഹത്തിന്ന നല്കി. അനന്തരം തന്റെ വരൻ ഭക്ഷണത്തിന്ന വന്നപ്പോൾ ശേഷിച്ചിരുന്ന ഒരു മാമ്പഴം അദ്ദേഹത്തിന്നും നല്കി. ആ മാമ്പഴത്തിന്ന പുളിരസം കൂടിയിരുന്നതിനാൽ മറേറ മാമ്പഴം കൊണ്ടുവരുന്നതിന്ന ഭൎത്താവായ പരമദത്തൻ ആവശ്യപ്പെട്ടു. അപ്പോൾ "ഭൎത്താവിന്റെ അനുമതികൂടാതെകൊടുത്തതു പിശകായിപ്പോയല്ലോ"

എന്നു വിചാരിച്ചു വിഷമിച്ചു, ആ പുണ്യവതി യാതൊന്നും പറയാതെ മുൻപു മാമ്പഴം സൂക്ഷിച്ചിരുന്ന സ്ഥലത്തുപോയി തപ്പുകയും ദൈവത്തിനെ സ്തുതിക്കയും ചെയ്തുകൊണ്ടേയിരുന്നു. ഈ അവസരത്തിൽ ഏററവും രുചിപ്രദമായ ഒരു മാമ്പഴം അവിടെ കണ്ടുകിട്ടുന്നതിനിടയായി. പുണ്യവതി ആ മാമ്പഴം തന്റെ ഭൎത്താവിനു നൽകി. അദ്ദേഹം അതു ഭുജിച്ചു് അമൃതോപമരസം അനുഭവിക്കയാൽ "ഇതു ഒരു പുതിയ മാമ്പഴമായിരിക്കുന്നല്ലോ. ഇതു നിനക്കു് എവിടെ നിന്നുകിട്ടി" എന്നു ഭാൎയ്യയോടു ചോദിച്ചു. "സത്യം പറഞ്ഞാൽ ഭൎത്താവു വിശ്വസിക്കുകയില്ല. കള്ളം പറയുന്നതു പതിവ്രതകൾക്കു യോജിച്ചതുമല്ല. അതുകൊണ്ടു് എന്താണു ചെയ്ക" എന്നിങ്ങനെയുള്ള ധൎമ്മസങ്കടംകൊണ്ടു വിഷമിച്ചു പുണ്യവതി ഒടുവിൽ ധൈൎയ്യത്തെ അവലംബിച്ചു സത്യംതന്നെ പറയുന്നതിനു തീൎച്ചപ്പെടുത്തി "ഇതു എനിക്കു ദൈവംതന്ന മാമ്പഴമാണു്" എന്നുപറഞ്ഞു.

പരമദത്തൻ തന്റെ ധൎമ്മചാരിണിയുടെ പതിവ്രതാമാഹാത്മ്യത്തെ അറിഞ്ഞു ഭയപ്പെട്ടു് അവളോടു് അനുവാദം വാങ്ങിച്ചുകൊണ്ടു് അടുത്ത ഗ്രാമത്തിൽപോയി താമസിച്ചു. ഏറെ താമസിയാതെ അവിടെയുള്ള ഒരു സ്ത്രീയെ ഭാൎയ്യയായി സ്വീകരിക്കയും അവളിൽനിന്നു് ഒരു സ്ത്രീസന്താനമുൽഭവിക്കയും ആ ശിശുവിനു് ആദ്യഭാൎയ്യയുടെ പേരായ "പുണ്യവതി" എന്നു പേരിടുകയും ചെയ്തു.

പരമദത്തന്റെ ആദ്യഭാൎയ്യയായ പുണ്യവതി ഈ വൃത്താന്തമറിഞ്ഞു തന്റെ ഭൎത്താവിന്റെ കുടുംബം സന്ദൎശിക്കുന്നതിനായി അവിടെ എത്തിച്ചേൎന്നു. പരമദത്തൻ അവളെ കണ്ടമാത്രയിൽ അവരം തന്റെ ദൈവമെന്നു സങ്കല്പിച്ചു അവളുടെ പാദത്തിൽ വീണു സാഷ്ടാംഗം നമസ്കരിച്ചു.

ഇതുകണ്ടു പരമദത്തന്റെ മനഃസ്ഥിതി മനസ്സിലാക്കിയ പുണ്യവതി "എന്റെ ഇഹലോകവാസത്തിൽ ഇനി എ

നർത്ഥമാണുള്ളതു” എന്നു് ആത്മഗതം ചെയ്തുകൊണ്ടു പ്രേതാലയം പ്രാപിച്ചു.

അതുകൊണ്ടു് അവിടു് അഴകേശപരമഹാരാജാവു തിരിച്ചെഴുന്നള്ളുന്നതുവരെ സുചരിതകളായ പ്രസ്തുത പുണ്യവതികളെ അനുസ്മരിച്ചു ഭർത്തൃധ്യാനത്തോടുകൂടി രാജഗൃഹവാസം ചെയ്യുന്നതാണുത്തമം.

ശുകതരുണിയുടെ ഈദൃശജല്പനകളാൽ സുമംഗലാഭായിയുടെ ചിത്തവിഭ്രമത്തിനു തെല്ലാശ്വാസം ലഭിക്കയും അതു സുഖനിദ്രയ്ക്കു നിദാനമായി തീരുകയും ചെയ്തു. അടുത്ത ദിവസം മണി നാലടിച്ചപ്പോൾ ദൂതി പതിവിൻപ്രകാരം കൊട്ടാരവാതുക്കൽ പ്രത്യക്ഷയായി ഇങ്ങനെ പറഞ്ഞു.

ദൂതി:—അല്ലയോ രാജരാജേശ്വരി! അടിയനെ ഇപ്രകാരം നടത്തി കഷ്ടപ്പെടുത്തുന്നതു് മഹാപാതകമാണെന്നു അറിയിക്കുന്നതിൽ അടിയൻ ഒട്ടും മടിക്കുന്നില്ല. അതുകൊണ്ടു ഇനി അവധി പറയാതെ കാര്യസാദ്ധ്യത്തിലേക്കു ഉദ്യമം ചെയ്യണമേ.

സുമംഗലാഭായി.—അല്ലയോ ദൂതി! സുഖഭ്രമംകൊണ്ടു് ദുഃഖഭൂയിഷ്ഠമായ ഒരു ചര്യയിലേക്കു പദമൂന്നാൻ ഭാവിക്കുന്നോറും തന്റെ അന്തരംഗം ഗാഢാലോചനയ്ക്കു വിധേയമാക്കേണ്ടതു മഹിളാധർമ്മമാകുന്നു. അതുകൊണ്ടു ദൂതി ബദ്ധപ്പെടുത്തിയാൽ യാതൊരു പ്രയോജനവുമില്ല. ധൈര്യത്തോടുകൂടി ക്ഷമിച്ചിരിക്കുക. നിന്റെ ശ്രമം സഫലമായിത്തന്നെ പര്യവസാനിക്കും.

എന്നുപറഞ്ഞു് ദൂതിയെ അയച്ചതിന്റെ ശേഷം സുമംഗലാഭായി ശുകതരുണിയുടെ അടുത്തുചെന്നു് ഇപ്രകാരം പറഞ്ഞു.

സുമംഗലാഭായി:—അല്ലയോ ശുകതരുണി! എന്റെ മനസ്സിനെ വിരഹതാപത്തിൽനിന്നു നിവർത്തിപ്പിക്കുന്നതിനു നീ നൽകിയ ഉപദേശം പൂർണ്ണാവസ്ഥയിൽ എ

ത്താസ്സയാൽ ഞാനിതാ വീണ്ടും മദനപാരവശയായി ചമഞ്ഞിരിക്കുന്നു.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി നന്മ ചെയ്യുകയും തിന്മയിൽനിന്നു ഒഴിയുകയും ചെയ്യുന്നതാണു സുഖജീവിതത്തിനുള്ള ഉത്തമമാഗ്ഗം. നന്മ എന്ന പട്ടികയിൽ ഉൾപ്പെടുന്ന സൽഗ്ഗുണങ്ങളുടെ കൂട്ടത്തിൽ പ്രാധാന്യം വഹിക്കുന്നതു പാതിവ്രത്യമാകുന്നു. അതിൻെറ മാഹാത്മ്യത്തെ പുരസ്കരിച്ചു് ഇനി ചില കഥകൾ കൂടി ഞാൻ പറയാം. സശ്രദ്ധം കേൾക്കുക.

## ൧ സാവിത്രി

പാതിവ്രത്യത്തിനു് ആദർശകളായി ലോകർ ആദരിച്ചുപോരുന്ന പുരാണവനിതകളിൽവച്ചു സാവിത്രി ആരാധ്യയായ ഒരു മഹിളാമണി ആകുന്നു. അവൾ മദ്രാധീശൻെറ അരുമതപ പുത്രിയാണു്. രാജാവു വയസ്സായിട്ടും സന്താനമുണ്ടാകാഞ്ഞതിനാൽ അദ്ദേഹം പരലോകകാൎയ്യങ്ങളിൽ തല്പരനായി വ്രതഹോമാദികൾ അനുഷ്ഠിച്ചു ദിവസങ്ങൾ കഴിച്ചുവന്നു. ഒരു ദിവസം അദ്ദേഹം ധ്യാനനിഷ്ഠനായി ഹോമം കഴിച്ചുകൊണ്ടിരിക്കുമ്പോൾ അതിൽനിന്നു സാക്ഷാൽ സാവിത്രീദേവി ഉജ്ജ്വലതേജസ്സോടുകൂടി ഉയൎന്നു് പ്രത്യക്ഷപ്പെട്ടു് ഇങ്ങനെ പറഞ്ഞു.

സാക്ഷാൽ സാവിത്രീദേവി:—അല്ലയോമഹാരാജാവേ! പുത്രസന്താനത്തിനായിട്ടുള്ള അങ്ങയുടെ പ്രാൎത്ഥന ഞാൻ മുഖാന്തരം സൃഷ്ടികൎത്താവായബ്രഹ്മാവുകരുണാപുരസ്സരം കൈക്കൊണ്ടിരിക്കുന്നു. എന്നാൽ അങ്ങേയ്ക്കു പുത്രനല്ലപുത്രിയാണു ജനിക്കുവാൻ പോകുന്നതു് — എന്നു് അരുളിച്ചെയ്തതിൻെറ ശേഷം ദേവി അന്തൎദ്ധാനം ചെയ്തു.

അങ്ങനെ ഇരിക്കുമ്പോൾ രാജപത്നി ഗർഭം ധരിക്കയും അവർ യഥാകാലം ഒരു പുത്രിയെ പ്രസവിക്കയും ചെയ്തു. സാവിത്രീദേവിയുടെ അനുഗ്രഹംകൊണ്ടു ജാതയായ ഈ രാജകുമാരിക്കു രാജാവു സാവിത്രിയെന്നു നാമകരണം ചെയ്തു. സാവിത്രി ലാളിതയായി വളൎന്നു യൌവനദശയെ പ്രാപിച്ചു. എന്നാൽ അവളുടെ രൂപലാവണ്യം നിസ്തുല്യമായിരുന്നതിനാൽ അവളുടെ പാണിഗ്രഹണത്തെ അൎത്ഥിക്കുന്നതിനു ഏതൊരു രാജകുമാരനും ധൈൎയ്യമുണ്ടായില്ല. അതുകൊണ്ടു രാജാവു ദുഃഖപരവശനായി പുത്രിയെ വിളിച്ച് ഇങ്ങനെ പറഞ്ഞു

രാജാവ്.—അല്ലയോ പ്രിയപുത്രി! നിനക്കു പാണിഗ്രഹണവേദിയിൽ ആരോഹണം ചെയ്യേണ്ട കാലം ഏററവും സന്നിഹിതമായിരിക്കുന്നു. നിനക്ക് അനുരൂപനായ ഒരു വരൻ ഇതേവരെ വന്നുചേൎന്നതുമില്ല. അതുകൊണ്ടു നീതന്നെ ഒരു വരനെ തിരഞ്ഞെടുക്കണം. അതിനു വേണ്ടതെല്ലാം ഞാൻ പ്രവൎത്തിച്ചുകൊള്ളാം. പുത്രിയെ വിവാഹംചെയ്തുകൊടുക്കാത്ത പിതാവിനു പരഗതിയില്ലെന്നാണു ശാസ്ത്രസിദ്ധാന്തം.

പിതാവിൻെറ ഈ വാക്കുകൾക്കു സാവിത്രി സംകോചംകൊണ്ടു മറുപടിയൊന്നും പറഞ്ഞില്ലെങ്കിലും മുഖത്ത് അനുഭാവം പ്രദൎശിപ്പിച്ചിട്ടു പിതാവിനെ സാഷ്ടാംഗനമസ്കരിച്ചുകൊണ്ട് അന്തഃപുരത്തിലേക്കു പോയി. ഉടൻതന്നെ രാജാവ് വൃദ്ധസചിവന്മാരോടും പരിവാരങ്ങളോടുംകൂടി അനുഗ്രഹപൂൎവ്വം പുത്രിയെ യാത്രയാക്കി.

വരനെ തേടിപ്പുറപ്പെട്ടിരിക്കുന്ന സാവിത്രി മററു രാജഗൃഹങ്ങളിലെങ്ങും സഞ്ചരിക്കാതെ തീൎത്ഥങ്ങൾ ആടിയും രാജൎഷിമാരുടെ ആശ്രമങ്ങൾ സന്ദൎശിച്ചും ദിവസങ്ങൾ കഴിച്ചുകൂട്ടി.

ഈ അവസരത്തിൽ നാരദമഹർഷി മദ്രാധിശന്റെ കൊട്ടാരത്തിൽ എഴുന്നള്ളി. അവർ ഓരോ ലോകകാര്യങ്ങളും പറഞ്ഞുകൊണ്ടിരിക്കുമ്പോൾ സാവിത്രി മടങ്ങിയെത്തി. അവൾ സഭാമണ്ഡപത്തിലിരുന്ന മഹർഷിയേയും അച്ഛനേയും കണ്ടമാത്രയിൽ സാഷ്ടാംഗം നമസ്കരിച്ചു.

നാരദൻ.—മഹാരാജാവേ! സാവിത്രി എവിടെനിന്നു വരുന്നു. അവൾ എന്തിനായിട്ടു പോയിരുന്നു. അവൾ യൌവനയുക്തയായിട്ടും അവിവാഹിതയായിരിക്കുന്നതു് എന്തു്?

രാജാവു്:—അവൾ വരനെ തേടി പോയിരിക്കയായിരുന്നു. അവൾ ആരെ വരിച്ചുവെന്നു ഭഗവാൻകൂടി കേൾക്കണം.

രാജാവു്:—(മകളോടു്) മകളേ! യാത്രാവിവരം സവിസ്തരം പറയുക. നാരദഭഗവാൻകൂടി കേൾക്കട്ടെ.

സാവിത്രി:—അനന്തരാവകാശിയായി ഏകസന്താനംമാത്രമുള്ള സാല്വപുത്രപൻ വൃദ്ധനും കുരുടനും ആയിരിക്കുന്ന ഈ അവസരം തരമെന്നുകണ്ടു് ശത്രുക്കൾ രാജ്യത്തെ ആക്രമിച്ചു സ്വാധീനപ്പെടുത്തുകയും തന്മൂലം രാജാവും പത്നിയും വാനപ്രസ്ഥാശ്രമം സ്വീകരിച്ചു വനത്തിൽ എത്തി തപസ്സാരംഭിക്കയും ചെയ്തിരിക്കുന്നു. അദ്ദേഹത്തിന്റെ ഏകസന്താനമായ സത്യവാനെയാണു് ഞാൻ വരനായി സ്വീകരിച്ചിരിക്കുന്നതു്.

നാരദൻ:—അയ്യോ! സാവിത്രിയുടെ ഉദ്ദേശം തെററിപ്പോയല്ലോ. ഇനി എന്താണു ചെയ്ക.

രാജാവു്:—ഭഗവാൻ അങ്ങനെ അരുളിച്ചെയ്യുവാനുള്ള കാരണമെന്താണു്?

നാരദൻ:—സത്യവാൻ സൂര്യനേപ്പോലെ തേജസ്വിയും ദേവഗുരുവിനെപ്പോലെ ബുദ്ധിമാനും ഭൂമിയേപ്പോലെ ക്ഷമയുള്ളവനും ദേവേന്ദ്രനെപ്പോലെ വീര്യവാനും യ

യാതിയെപ്പോലെ ഉദാരനും രന്തിദേവനെപ്പോലെ ദാനശീലനും ആണെന്നിരുന്നാലും മനുഷ്യരാൽ പരിഹരിക്കപ്പെടുവാൻ പാടില്ലാത്തതായ ഒരു കുറവു് അവനുണ്ടു്. അതായതു് അവൻ അല്പായുസ്സാണു്. ഇന്നുമുതൽ ഒരുവർഷത്തിനകം അവൻ മരിക്കും.

രാജാവു്:—മകളേ! നാരദഭഗവാൻ പറഞ്ഞതു നീ കേട്ടുവല്ലോ. അതുകൊണ്ടു നിന്റെ ഈ ദൃഢവ്രതത്തിൽനിന്നു നീ വിരമിക്കണം.

സാവിത്രി:—ഞാൻ അദ്ദേഹത്തെ മനസാവരിച്ചുപോയതുകൊണ്ടു് അച്ഛൻ എന്തെല്ലാം പറഞ്ഞാലും ഇനി അതിൽനിന്നു പിന്തിരിയുന്നതു ധമ്മമല്ല.

നാരദൻ:—സാവിത്രി സുസ്ഥിരയാണു്. അതുകൊണ്ടു് അവളുടെ ഇഷ്ടാനുസരണം വിവാഹം നടക്കട്ടെ—എന്നു പറഞ്ഞിട്ടു് അദ്ദേഹം യാത്രയായി.

അനന്തരം രാജാവു് സാവിത്രിയുടെ വിവാഹകമ്മം മദ്രരാജധാനിയിൽവച്ചു് മംഗളകരമായി നിവ്വഹിക്കപ്പെടുകയും വധൂവരന്മാരെ അനുഗ്രഹിച്ചു് ആശ്രമത്തിലേക്കു അയയ്ക്കുകയും ചെയ്തു.

സാവിത്രി ആശ്രമത്തിൽ എത്തിച്ചേന്നതിന്റെശേഷം ശ്വശുരന്റേയും ശ്വശ്രുവിന്റേയും വരുതിക്കു വണങ്ങി ഗൃഹസ്ഥാശ്രമധമ്മം വിധിപ്രകാരം അനുഷ്ഠിച്ചു ജീവിതം നയിച്ചുവന്നു. ഈ കാലങ്ങളിൽ നാരദമഹഷി പറഞ്ഞിട്ടുണ്ടായിരുന്ന വാക്കു് അവളുടെ ഉള്ളിൽനിന്നു തേഞ്ഞുമാഞ്ഞുപോയിട്ടില്ലായിരുന്നു. ഏതവസരത്തിലും ഭത്താവിന്റെ ആയുസ്സിനെ സംബന്ധിച്ചുള്ള ചിന്തയായിരുന്നു അവളുടെ ഹൃദയവികാരങ്ങളുടെ മുന്നണിയിൽ സ്ഥാനംപിടിച്ചിരുന്നതു്. അങ്ങനെ ഇരിക്കുമ്പോൾ സത്യവാന്റെ മരണമുഹൂത്തത്തെസംബന്ധിച്ചു നാരദമഹഷി പ്രവചിച്ചിരുന്ന ദിവസം അടുത്തുവന്നു. അതിനൊരു മൂന്നുദിവസങ്ങൾക്കുമുമ്പു് സാവിത്രി ഒരു നിരാഹാരവ്രതം ആരംഭിച്ചു. ആ വ്രതം

അവസാനിപ്പിച്ച് അപവ്രതസ്നാനംകഴിക്കുന്ന ദിവസമായി രുന്നു സത്യവാന്റെ മരണമുഹൂൎത്തദിനം.

സത്യവാൻ അന്നുരാവിലെ പതിവിൻപ്രകാരം ഫലമൂലാദികളും വിറകും ശേഖരിച്ചുകൊണ്ടുവരുന്നതിനു വനത്തിൽ പോകുന്നതിനു ഭാവിച്ചപ്പോൾ സാവിത്രി പതിവില്ലാതെ ഈ പ്രകാരം അപേക്ഷിച്ചു.

സാവിത്രി:—പ്രാണേശ്വരാ! ഇന്നു വനത്തിലേക്കു ഞാൻകൂടി വരുന്നുണ്ട്. അതിനു യാതൊരു തടസ്സവും പറയരുത്.

സത്യവാൻ:—പ്രിയതമ വ്രതാനുഷ്ഠാനംകൊണ്ടു ക്ഷീണിച്ചിരിക്കയാണല്ലോ. അതുകൊണ്ട് ഇപ്പോൾ നടന്നു ക്ലേശിക്കേണ്ട ആവശ്യമില്ല. ഇനി ഒരവസരത്തിൽ ആവാം.

സാവിത്രി:—അതൊന്നും പറഞ്ഞാൽ ഞാൻ സമ്മതിക്കയില്ല. നിശ്ചയമായി ഞാൻകൂടെ വരുന്നു.

സത്യവാൻ:—പ്രിയതമയുടെ ഇഷ്ടംപോലെ ആകട്ടെ.

ഇവരുടെ സംഭാഷണംകേട്ടു നിന്നിരുന്ന ശ്വശ്രൂരനും ശ്വശ്രുവും "കുഞ്ഞേ നീ ക്ഷീണിച്ചിരിക്കയാണല്ലോ. ഇപ്പോൾ പോകണ്ടാ. വഴിക്കു വല്ല സുഖക്കേടുമുണ്ടായി വിഷമിച്ചേക്കും" എന്നു നിൎബ്ബന്ധപൂർവ്വം പറഞ്ഞിട്ടും സാവിത്രി അതിനെ അനുസരിക്കാതെ അവരോടു ക്ഷമാപണംചെയ്തുകൊണ്ടു സത്യവാനെ അനുഗമിച്ചു.

സത്യവാൻ വനാന്തരത്തിൽ പ്രവേശിച്ചു ഫലമൂലാദികൾ ശേഖരിച്ചു ഒരു കൂടയിലാക്കി ഒരു വൃക്ഷക്കൊമ്പിൽ തൂക്കിയതിന്റെശേഷം തന്റെ കൈവശമുണ്ടായിരുന്ന മഴു വെട്ടുന്നു ഒരു മരത്തിന്റെ ചുവട്ടിൽ വെട്ടി. അപ്പോൾ അവന് എന്തെന്നില്ലാത്ത ഒരു ക്ഷീണവും മോഹാലസ്യവും ഉണ്ടായി നിലംപതിക്കാൻ ഭാവിച്ചു. "നാരദമഹർഷിയുടെ ദീർഘദർശനം അൎത്ഥവത്താകാൻപോകുന്നല്ലോ" എന്നു

ദുഃഖിച്ചുകൊണ്ടു സാവിത്രി സത്യവാനെ താങ്ങി മടിയിൽകിടത്തി വീശുകയും മുഖത്തു ശുദ്ധജലം പ്രോക്ഷിക്കയും ചെയ്തുകൊണ്ടേയിരുന്നു.

ഈ സന്ദർഭത്തിൽ മഹിഷാരൂഢനായ ഒരു ഭയങ്കരസത്വം പിതൃപതികോണിൽനിന്ന് അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. സാവിത്രി ഈ ഭയങ്കരരൂപംകണ്ടു ഭയവിഹ്വലയാകാതെ ധൈര്യത്തോടും വണക്കത്തോടുംകൂടി ഇങ്ങനെ ചോദിച്ചു.

സാവിത്രി:—അങ്ങ് ആരാണ്? എന്തിനായിട്ടാണ് ഇവിടെ വന്നത്?

കാലൻ:—ഞാൻ കാലനാണ്. നിന്റെ ഭർത്താവിന്റെ ഇഹലോകവാഴ്ച ഇന്നുകൊണ്ട് അവസാനിച്ചിരിക്കുന്നതിനാൽ അവന്റെ ജീവനെ കൊണ്ടുപോകുന്നതിനായിട്ടാണു ഞാൻ വന്നിരിക്കുന്നതു്.

സാവിത്രി:—എന്റെ ഭർത്താവു പോകുന്നേടിക്കിൽ എനിക്കും പ്രവേശനമുള്ളതുകൊണ്ടു ഞാൻകൂടെ വരുന്നുണ്ട്.

കാലൻ:—ഇഹലോകവാഴ്ച അവസാനിച്ചവർക്കുമാത്രമേ അവിടെ പ്രവേശനമുള്ളൂ. നിന്റെ വാഴ്ച അവസാനിച്ചിട്ടില്ലാത്തതുകൊണ്ടു നിനക്ക് അങ്ങോട്ടു കടക്കാൻ പാടില്ല.

സാവിത്രി:—എന്തെല്ലാം പറഞ്ഞാലും ഞാൻകൂടെ വരുന്നുണ്ട്. അല്ലെങ്കിൽ എന്റെ ഭർത്താവിന്റെ ജീവൻ തിരികെ തന്നിട്ടു പോകണം.

കാലൻ:—അതുമാത്രം നീ ചോദിച്ചേക്കരുതു്. മറ്റെന്തെല്ലാം വേണമെങ്കിലും ചോദിച്ചുകൊൾക. ഹൃദയപൂർവ്വം നല്കുന്നതിനു ഞാൻ കാത്തിരിക്കുന്നു.

സാവിത്രി:—അങ്ങനെയാണോ? എന്നാൽ എന്റെ ശ്വശുരന്റെ കണ്ണു തെളിയുന്നതിനും അദ്ദേഹത്തിന്റെ രാജ്യം ശത്രുക്കളിൽനിന്നു തിരിച്ചുകിട്ടുന്നതിനും എന്റെ

പിതാവിനു് അനേകം പുത്രസന്താനങ്ങൾ ഉണ്ടാകുന്നതിനും എനിക്കു് സത്യവാനിൽനിന്നു് ഔരസസന്താനങ്ങൾ ജനിക്കുന്നതിനുംവേണ്ട വരങ്ങൾ നൽകണം.

കാലൻ:— ഈ നാലു വരങ്ങളും നിനക്കു ഞാൻ നൽകിയിരിക്കുന്നു.

സാവിത്രി:— സത്യവാനു് ഇഹലോകവാഴ്ചയുടെ കാലം നീട്ടിക്കൊടുത്തെങ്കിൽമാത്രമേ എനിക്കു് അദ്ദേഹത്തിൽനിന്നു് ഔരസസന്താനങ്ങളെ ലഭ്യമാകയുള്ളു. അതുകൊണ്ടു് അങ്ങു് സത്യലംഘനം ചെയ്യരുതു്.

കാലൻ:— അതുകട്ടെ. നിങ്ങൾ ഇരുവരും ആയുരാരോഗ്യാദിസമ്പൽസമൃദ്ധിയോടും പുത്രമിത്രാദികളോടുംകൂടി ചിരകാലം ഭൂവാസംചെയ്യിൻ! എന്നു് ആശിർവദിച്ചിട്ടു് അദ്ദേഹം അന്തർദ്ധാനംചെയ്തു.

നോക്കണേ പതിവ്രതാധൎമ്മത്തിന്റെ ശക്തി. ഈ ശക്തികൊണ്ടു സാവിത്രി അവളുടെ ഭൎത്താവിനെ മരണത്തിൽനിന്നു സംരക്ഷിച്ചു. ശ്വശുരനെ നയനസൌഖ്യമുള്ളവനാക്കിത്തീർത്തിട്ടു് അദ്ദേഹത്തിന്റെ രാജ്യം ശത്രുക്കളിൽനിന്നു വീണ്ടെടുത്തുകൊടുത്തു. തനിക്കും തന്റെ പിതാവിനും സന്താനലാഭത്തിനു വേണ്ട അനുഗ്രഹംവാങ്ങി. ഇവയെല്ലാം സാധിച്ചതു് പതിവ്രതാധൎമ്മശക്തികൊണ്ടാണെന്നു വീണ്ടും പറയണമെന്നില്ലല്ലോ. ഇതിലധികം ഇനി എന്തു ഭാഗ്യമാണു് ഉണ്ടാകാനുള്ളതു്.

ശുകതരുണി പറഞ്ഞ സത്യവാൻസാവിത്രിയുടെ കഥയിൽ ലീനചിത്തയായ സുമംഗലാഭായി അളവില്ക്കവിഞ്ഞ കാമം അസംസ്കൃതാന്തഃകരണത്തിൽനിന്നു ഉൽഭൂതമാകുന്ന ദുർവ്വികാരമാകയാൽ അതു പരിത്യാജ്യമാണെന്നു മനസ്സിൽ ഉറച്ചു. ദൂതിയുടെ ഉപദേശം ദുൎമ്മാൎഗ്ഗത്തിലേയ്ക്കു ആകർഷിക്കുന്ന ഒരു കാന്തക്കല്ലാണെന്നുള്ള വിചാരം മനസ്സിൽ ഉദിച്ചു. ഭർതൃസ്മരണതന്നെ സദാഹൃദയദരിയിൽ

സ്ഥാനം പിടിച്ചു. ഇപ്രകാരം ചിത്തവൃത്തിക്കധീനമായിരുന്ന കല്മഷങ്ങളെ അകററി പരിശുദ്ധമാനസയായിരിക്കുമ്പോൾ മണി നാലടിച്ചു. പതിവിൻപ്രകാരം ദൂതിയും ഹാജർകൊടുത്തു.

ദൂതി:—അല്ലയോ രാജരാജേശ്വരി, രാജകുമാരനുമായുള്ള വേഴ്ച അവിടത്തേക്കു പുകഴ്ചയല്ലാതെ ഒരിക്കലും താഴ്ചയുണ്ടാക്കുന്നതല്ല. ചന്ദ്രസാമീപ്യംകൊണ്ടു മുയലും ആരാധ്യയാണെന്നുള്ള സംഗതി സുവിദിതമാണല്ലോ. അതുകൊണ്ടു സർവ്വലോകവന്ദ്യനായ രാജകുമാരനുവേണ്ടിയുള്ള എന്റെ അർത്ഥന ഇനിയെങ്കിലും സാധിതപ്രായമാക്കിത്തീർക്കണം.

സുമംഗലാഭായി:—അല്ലയോ ദൂതി, അധർമ്മവഴിക്കുകൂടിയുള്ള പുകഴ്ചയ്ക്കു സജ്ജനങ്ങളുടെ ഇടയിൽ സ്ഥാനമില്ലാത്തതുകൊണ്ടു ഞാൻ അതിനെ അത്ര വിലവയ്ക്കുന്നില്ല. എന്നാൽ ഈ അപമതിപ്പ് നിന്റെ ശ്രമത്തിനു വിഘാതമുണ്ടാക്കിത്തീർക്കുന്നതല്ല. അതുകൊണ്ടു നാളെ നാലുമണിക്കു വരിക.

എന്നുപറഞ്ഞു ദൂതിയെ അയച്ചതിന്റെശേഷം സുമംഗലാഭായി ശുകതരുണിയുടെ അടുത്തുചെന്നിരുന്നു തന്റെ ഇംഗിതം നിവേദിപ്പിച്ചു.

സുമംഗലാഭായി:—അല്ലയോ ശുകതരുണി, ഈ വസന്തനിശീഥിനിയിൽ സൌരഭ്യത്തോടുകൂടിയ മന്ദമാരുതൻ ഏററിട്ട് ഞാൻ ലജ്ജയും ധൈര്യവും വിട്ടു അനുരാഗമുള്ളവളായി തീന്നിരിക്കുന്നു. "വസന്താവസ്ഥ വിരഹിണികൾക്കു ദുഃഖഹേതുകമാകുന്നു" എന്നു ശാസ്ത്രവുമുണ്ടല്ലൊ.

ശുകതരുണി.—അല്ലയോ രാജരാജേശ്വരി, തൽക്കാലയനുഭവങ്ങൾ എന്തെല്ലാമായിരുന്നാലും ന്യായവഴിയിൽനിന്നു ഭേദിച്ചു നടക്കുന്നതു് ഉത്തമസ്ത്രീകൾക്കു ധർമ്മമല്ല. ഉത്തമയെന്നു പറയുമ്പോൾ അവൾ ഭർത്താവിനു

വഴിപ്പെട്ട ഗൃഹ്യവൃത്തികൾ അനുഷ്ഠിച്ചു സമാധാനപരമായ ജീവിതം നയിക്കുന്നവളായിരിക്കണം. അങ്ങനെയുള്ള ഒരു സ്ത്രീരത്നത്തെ സംബന്ധിച്ചു അടിയിൽ പറയുന്ന കഥ ശ്രദ്ധേയമാണു്.

## ൧. വാസുകി

വാസുകി തിരുവള്ളുവർ എന്ന തത്വജ്ഞാനിയുടെ സഹധർമ്മചാരിണിയത്രെ. അവൾ അദ്ദേഹത്തിൻെറ സകലവിധമായ ആജ്ഞകൾക്കും വഴിപ്പെട്ടു് ഗൃഹസ്ഥാശ്രമധർമ്മം വിധിപ്രകാരം അനുഷ്ഠിച്ചുപോന്നു. അവൾ തൻെറ പ്രാണനായകനു മുൻപു ഉണ്ണുകയും ഉറങ്ങുകയും ചെയ്തിരുന്നില്ല. രാത്രികാലങ്ങളിൽ ഭർത്താവു വിളിക്കുന്ന മാത്രയിൽ ഉണരണമെന്നു നിർബന്ധമുള്ളതുകൊണ്ടു അവൾ ഒരിക്കലും ഗാഢനിദ്ര ചെയ്തിരുന്നില്ല. ഭർത്താവു വീട്ടിലുള്ളപ്പോൾമാത്രം അവൾ ശുഭ്രവസ്ത്രം ധരിക്കയും ആഭരണങ്ങൾ അണിയുകയും ചെയ്തിരുന്നു. ഭർത്താവിൻെറ ഹിതത്തിനു വിരോധമായി അവൾ യാതൊന്നുപറകയോ പ്രവർത്തിക്കയോ ചെയ്തിരുന്നില്ല. അവൾ അയൽവീട്ടിൽപോയി ശണ്ഠകൂട്ടുകയോ പരദൂഷണം ചെയ്കയോ ചെയ്തിരുന്നില്ല. "വരേംഗിതജ്ഞാനമുള്ളവൾ വധു" എന്ന പ്രമാണപ്രകാരം അവൾ ഭർത്താവിൻെറ ഇഷ്ടം മുൻകൂട്ടി അറിഞ്ഞു പ്രവർത്തിച്ചുവന്നു. അവൾ ഭർത്താവിൻെറ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുകയും "കുലമകൾക്കു ദൈവം കൊഴുനൻ" എന്ന തമിഴ്മൊഴിപ്രകാരം അവൾ ഭർത്തൃരൂപം സദാ മനസ്സിൽ ധ്യാനിച്ചു ദൈവമായി കരുതി ആരാധിക്കയും ചെയ്തുവന്നു. അതുകൊണ്ടു് അവൾ വിചാരിച്ചാൽ സാധിക്കാത്ത കാര്യം യാതൊന്നുംതന്നെ ഇല്ലായിരുന്നു. "ദൈവം തൊഴാൾകൊഴുനറെറാഴുതെഴുവാൾ പെയ്യനപ്പെയ്യുംമഴൈ" എന്നു പൊയ്യാമൊഴിപ്പുലവർ പാടിയിരിക്കുന്നപ്രകാരം വാസുകി ത

ന്റെ പാതിവ്രത്യമാഹാത്മ്യംകൊണ്ടു "മഴപെയ്യട്ടെ" എന്നു പറഞ്ഞാൽ മഴപെയ്യും. "ഭർത്തൃവചനം സുഗ്രീവാജ്ഞ" എന്നപോലെ അവൾ കരുതി അനുഷ്ഠിച്ചുവന്നതിനാൽ അതു അവൾക്കു ഒരു ധർമ്മവും തപവും ഈശ്വരാരാധനയും ആയിത്തീർന്നു.

ഭർത്താവു വൃദ്ധനോ വിരൂപനോ രോഗിയോ ദരിദ്രനോ ആയിരുന്നാൽ അതു മുജ്ജന്മത്തു താൻ ചെയ്ത പാപശക്തിയുടെ ഫലമെന്നു കരുതാതെ വെറുക്കുന്ന സ്ത്രീസ്വഭാവം വാസുകിക്കില്ലായിരുന്നു.

മാസമുറ അടയുന്നകാലത്തു വിലക്കപ്പെട്ട മൂന്നുദിവസവും അവൾ ഭർത്തൃമുഖം ദർശിക്കയോ അദ്ദേഹത്തോടു സംസാരിക്കയോ ചെയ്തിരുന്നില്ല. നാലാംദിവസം സ്നാനം ചെയ്തതിന്റെശേഷം ഭർത്തൃരൂപത്തേയും അദ്ദേഹത്തിന്റെ അളവററ നന്മകളേയും മനസ്സിൽ ധ്യാനിച്ചുകൊണ്ടു മുഖദർശനം കഴിക്കയും അദ്ദേഹവുമായി സംസാരിക്കയും ചെയ്തിരുന്നു.

വാസുകി ഭർത്താവിന്റെ മാതാപിതാക്കന്മാരേയും സഹോദരസഹോദരിമാരേയും വളരെ സ്നേഹമായും ബഹുമാനമായും കരുതിവന്നു. ഭർത്താവുള്ളപ്പോൾ അദ്ദേഹത്തെ വണങ്ങാതെ അനുഷ്ഠിക്കപ്പെടുന്ന വ്രതങ്ങൾ, ഹോമങ്ങൾ, ദേവപൂജ മുതലായവ പ്രയോജനമററവയാകയാൽ അവൾ അപ്രകാരം ചെയ്തിരുന്നില്ല.

ഭർത്താവിന്റെ കുററങ്ങൾ അന്യനോടു പറയുന്നവൾ പട്ടിയായും അദ്ദേഹത്തോടു കോപിക്കുന്നവൾ പുലിയായും അന്യമുഖം നോക്കുന്നവൾ പിശാചായും ഭർത്താവു വിശന്നിരിക്കുമ്പോൾ അദ്ദേഹത്തിനു കൊടുക്കാതെ ഭക്ഷിക്കുന്നവൾ പന്നിയായും ജനിക്കുമെന്നുള്ള ശാസ്ത്രരഹസ്യം മനസ്സിലാക്കിയിരുന്നതുകൊണ്ട് അവൾ അപ്രകാരവും ചെയ്തിരുന്നില്ല.

ഇങ്ങനെയുള്ള പതിവ്രതാധർമ്മങ്ങൾ അനുഷ്ഠിച്ചു ജീവിതം സുഖശ്രേയിഷ്ഠമായി അവസാനിപ്പിച്ച വാസുകി ഒരു ദിവസം കിണററിൽ നിന്നു തൊട്ടിയിൽ വെള്ളം കോരി കിണറിൻെറ മദ്ധ്യഭാഗത്തായപ്പോൾ എന്തോ അത്യാവശ്യം പ്രമാണിച്ചു ഭർത്താവു വിളിക്കയും ഉടൻ കയറുവിട്ടിട്ടു ഭർത്തൃസമീപത്തേയ്ക്കു പോകയും ചെയ്തു. ഭർത്തൃനിയോഗം സവ്വാത്മനാ നിവ്വഹിക്കപ്പെട്ടതിൻെറശേഷം വീണ്ടും വെള്ളം കോരിക്കൊണ്ടുപോകുന്നതിനു കിണററിൻകരെവന്നു നോക്കിയപ്പോൾ തൊട്ടിയും വെള്ളവും പൂവ്വസ്ഥിതിയിൽ കിണറിൻെറ മദ്ധ്യഭാഗത്തു നിരാലംബമായി നിൽക്കുന്നതുകണ്ടു. നോക്കണേ പതിവ്രതാധമ്മത്തിൻെറ മാഹാത്മ്യവും ശക്തിയും. ഈ വാസുകി പതിവ്രതകൾക്കാദശയാണെന്നു പറയുന്നതിൽ എന്താക്ഷേപമാണുള്ളതു്. വാസുകി സുമംഗലയായിത്തന്നെ സ്വർഗ്ഗരാജ്യം പ്രാപിക്കയാൽ തിരുവള്ളുവക്കുണ്ടായ ദുഃഖം ഇപ്രകാരം പാടി അവസാനിപ്പിച്ചു.

അടിചിക്കിനിയാളേ അൻപുടയാളെ
പടിചൊററപറാതപാവായ്—അടിവരുളി
പ്പിൻതുംകിമുന്നെഴുന്തപേതൈയ്യേപോതിയോ
എൻതുംകുമെൻകണിരാ.

ശുകതരുണിയുടെ ഈ പ്രവചനം സുമംഗലാദായിയുടെ കണ്ണുകൾക്കു പീയൂഷധാരചെയ്കയും അവളുടെ താന്തമായ മനസ്സിനു ശാന്തിയെ പ്രദാനംചെയ്കയുംചെയ്തു. അങ്ങനെ ഇരിക്കുമ്പോൾ ദൂതി പതിവിൻപ്രകാരം കൊട്ടാരത്തിൽ ഹാജരായി രാജകുമാരവിഷയം നിവേദനംചെയ്തുതുടങ്ങി.

ദൂതി:—അല്ലയോ രാജരാജേശ്വരി, അവിടുന്നുമായുള്ള ആമൂറ്റാദവിനോദങ്ങൾക്കുവേണ്ടി ജീവിതാപ്പണം ചെയ്തു

കഴിഞ്ഞിരിക്കുന്ന രാജകുമാരന്റെ അവസ്ഥ ഏററവും ദയനീയംതന്നെ. രാജകുമാരനുമായുള്ള സ്നേഹം ഇനിയെങ്കിലും പരിപുഷ്ടമാക്കുന്നതിന് അവിടുത്തെ മനസ്സു കൂടുതൽ ഉൗർജ്ജസ്വലമാക്കിച്ചെയ്യേണ്ടിയിരിക്കുന്നു.

സുമംഗലാഭായി:— അല്ലയോ ദൂതി! തന്റെ പാതിവ്രത്യമാഹാത്മ്യത്തെ പരീക്ഷിച്ചറിയുന്നതിനു വന്ന ദേവേന്ദ്രൻ, അഗ്നി, സൂൎയ്യൻ മുതലായ ദേവന്മാരെ ഭഗ്നാശയന്മാരാക്കിവിട്ട അരുന്ധതിയുടേയും മരിച്ചു ഭൎത്താവിന്റെ ജീവനെ തീവ്രയത്നംചെയ്തു തിരികെ വാങ്ങിയ സാവിത്രിയുടേയും നാരദനെ സ്ത്രീരൂപമാക്കുകയും ത്രിമൂൎത്തികളെ ശിശുക്കളാക്കി തൊട്ടിയിലിട്ടു താരാട്ടുകയും ചെയ്തു അനസൂയയുടേയും ജന്മനാൽ അന്ധനായ ഭൎത്താവിനു സ്വീകരിച്ചാലും ഇല്ലെങ്കിലും ഉപദേശം നൽകിയ ഗാന്ധാരിയുടേയും ഭൎത്താവിനെ ദൈവമായി കരുതി ഗൃഹസ്ഥാശ്രമധൎമ്മം അനുഷ്ഠിച്ചുവന്ന വാസുകിയുടേയും ചരിത്രശകലങ്ങൾ എന്നെ ദുശ്ചിന്തകളിൽനിന്നു വിമുക്തയാക്കുന്നതിനു പ്രേരിപ്പിക്കുന്നതിനാൽ നിന്റെ ദൌത്യവിഷയം അസ്ഥാനത്തിൽ കലാശിച്ചേക്കുമോ എന്നു സംശയിക്കുന്നു. എങ്കിലും നാളെ നാലുമണിക്കുവരിക, ഒന്നുകൂടെ ശ്രമിച്ചുനോക്കട്ടെ.

ഇപ്രകാരംപറഞ്ഞു ദൂതിയെ യാത്രയാക്കിയതിന്റെ ശേഷം സുമംഗലാഭായി ശുകതരുണിയോടു ഇങ്ങനെ പറഞ്ഞു.

സുമംഗലാഭായി:— അല്ലയോ ശുകതരുണീ! വിരഹിണികൾക്കു ദുസ്സഹദുഃഖത്തെ പ്രദാനംചെയ്യുന്ന ഈ വസന്തൎത്തുവിലെ രാത്രികൾ ഞാൻ എങ്ങനെ കഴിച്ചുകൂട്ടുമെന്നറിയുന്നില്ല. യുവത്തിളപ്പിൽനിന്നു ഉൽഗമിക്കുന്ന വികാരങ്ങൾ ക്ഷമയ്ക്കും സഹനത്തിനും അന്തരംഗ

ത്തിൽ സ്ഥാനവും നൽകുന്നില്ല. അതുകൊണ്ടു ഞാൻ എന്താണു ചെയ്യേണ്ടതു്.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി, വേശ്യാലമ്പട ന്മാരിൽ വിവേകമില്ലാതെ ഭ്രമിക്കുന്ന കാമിനികൾക്കു അളവററ ദുമ്പങ്ങൾ നേരിടുമെന്നാണു ശാസ്ത്രസിദ്ധാ ന്തം. അവരുടെ ധനവും മാനവും ജ്ഞാനവും സൌ ന്ദൎയ്യവും എന്നുവേണ്ടാ സൎവ്വവും നഷ്ടപ്പെട്ടു ഒടുവിൽ നരകവാസംചെയ്യുന്നതിനിടയാകുന്നു. ഷഡ്വികാര ങ്ങളുടെ മുന്നണിയിൽ നിൽക്കുന്ന കാമം മനുഷ്യലോ കത്തിനു പരമശത്രുവായിട്ടാണു നിലകൊണ്ടിരിക്കുന്ന തു്. പലനാളും പല ദുമ്പങ്ങൾചെയ്തു ഹിംസിക്കു ന്ന ഈ കാമം ഭക്ഷിക്കുന്നമാത്രയിൽ മരിപ്പിക്കുന്ന ന ഞ്ചിനേക്കാൾ ഭയങ്കരമായതാണു്. അതുകൊണ്ടു ഈ കാമാഗ്നിയേ ജ്ഞാനജലത്താൽ കെടുത്തേണ്ടതാ വശ്യം.

ഒരു സ്ത്രീയുടെ കീൎത്തിയും ജ്ഞാനവും ഭക്തിയും സൽ സ്വഭാവവും ധനവും എല്ലാം അവളുടെ ഭൎത്താവുതന്നെയാ ണു്. അതുകൊണ്ടു ഭൎത്താവിനെ ദൈവതുല്യമായിക്കരുതി അദ്ദേഹത്തിനെ വണങ്ങി ജീവിക്കുന്നവളാണു് ഉത്തമ. അവ ളാണു പതിവ്രത. അവളാണു കുടുംബലക്ഷ്മി. ഈ തത്വ ങ്ങളെ വിഷയീകരിച്ചു അടിയിൽ വിവരിക്കുന്ന കഥ സശ്ര ദ്ധം കേൾക്കുക.

## ൮. ഒരു നവീനശീലാവതി.

ഒരിക്കൽ രാസമണി എന്നു പേരുള്ള ഒരു യുവതി തന്റെ ഇഷ്ടപ്രാണേശ്വരനോടൊന്നിച്ചു വ്യവസായാദി സാ മ്പത്തികവിഭവങ്ങൾകൊണ്ടു അനുക്രമം അഭിവൃദ്ധിപ്പെട്ടുവ രുന്ന ജപ്പാൻരാജ്യത്തിന്റെ ഒരുഭാഗത്തുപോയി താമസിച്ചി രുന്നു. അവർ അവിടെയുള്ള ഒരു നെയ്ത്തുശാലയിൽചേ

ന്ന് വേലചെയ്തു അതിൽനിന്ന കിട്ടിവന്ന ആദായംകൊണ്ടു സുഖമായി കാലക്ഷേപം ചെയ്തുവന്നു. അവർ ഉപജീവനമാർഗ്ഗംതേടി അവിടെപ്പോയി താമസിക്കുന്നവരായതുകൊണ്ടു അവക്കു പൂർവ്വാജ്ജിതമായിട്ടാകട്ടെ സ്വയാജ്ജിതമായിട്ടാകട്ടെ യാതൊരു സ്വത്തും അവിടെ ഇല്ലായിരുന്നു. എന്നാൽ "തൃപ്തി" എന്നൊരവസ്ഥ അവക്കുണ്ടായിരുന്നതുകൊണ്ടും അവരിൽ തിളങ്ങിവിളങ്ങിക്കൊണ്ടിരുന്ന പരസ്പരാനുരാഗം അവരുടെ ദാമ്പത്യജീവിതത്തിനു സുവൎണ്ണത്തെ നൽകിയിരുന്നതുകൊണ്ടും അവർ പരമാഹ്ലാദചിത്തരായി കഴിഞ്ഞുവന്നു.

അങ്ങനെ ഇരിക്കുമ്പോൾ അവളുടെ ഭർത്താവിൻെറ ശരീരധർമ്മങ്ങൾക്കു സംഗതിവശാൽ സംഭവിച്ച തടസ്സങ്ങൾ ക്രമേണ കുഷ്ഠരോഗമായി പരിണമിച്ച് അതു പെട്ടെന്നു വൎദ്ധിച്ച് സർവ്വാംഗം വ്യാപിക്കയും അവയവങ്ങൾ പഴുത്ത് ചോര, ചലം, കൃമി, മുതലായവയുടെ സ്രവണമുണ്ടാകയും ചെയ്തു.

തൻെറ ഭർത്താവിനു നേരിട്ട ഈ ദുരവസ്ഥ രാസമണിക്കു ദുസ്സഹദുഃഖത്തിനു കാരണമായിത്തീൎന്നതിനാൽ അവൾ അദ്ദേഹത്തെ രോഗവിമുക്തനാക്കുന്നതിനു വേണ്ടി സാധാരണ വൈദ്യന്മാരെക്കൊണ്ടു ചികിത്സിപ്പിക്കയും പല സൽകൎമ്മങ്ങൾ അനുഷ്ഠിക്കയും ചെയ്തു. എന്നാൽ ഈ കാലങ്ങളിലത്രയും രോഗത്തിനു വൎദ്ധനവല്ലാതെ യാതൊരു കുറവും കണ്ടില്ല. അതുകൊണ്ടു അവൾ രോഗിയെ ഒരു മഹാവൈദ്യനെ കാണിക്കയും അദ്ദേഹവുമായി രോഗകാൎയ്യത്തെപ്പററി ആലോചിക്കയും ചെയ്തതിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു.

വൈദ്യൻ:—വാതം കോപിച്ചുണ്ടായിട്ടുള്ള ഈ കുഷ്ഠം അസ്ഥിയിലും മജ്ജയിലും പ്രവേശിച്ചു കഴിഞ്ഞിരിക്കുന്നു. അതുകൊണ്ടാണു മൂക്കു വളയുകയും ഒച്ച അടയ്ക്കുയും കണ്ണു ചുമക്കുകയും വ്രണങ്ങളിൽ കൃമിയുണ്ടാകയും ചെ

സ്ഥിരിക്കുന്നതു്. ഇതു അസാദ്ധ്യരോഗങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടതും പകർച്ചവ്യാധികളിൽ വച്ചു ഭയംകരവും നിന്ദ്യവുമായിട്ടുള്ളതുമാണു്. അതുകൊണ്ടു എന്നാൽ പ്രയാസം. കൊണ്ടുപോകയേ വേണ്ടു. രോഗിയെ ശുശ്രൂഷിക്കുന്നതു നിങ്ങളാണെങ്കിൽ ഈ രോഗം നിങ്ങൾക്കും പിടിപെടുമെന്നുള്ള കാൎയ്യം നിശ്ചയംതന്നെ.

വൈദ്യന്റെ നിർദ്ദാക്ഷിണ്യപരമായ ഈ വാക്കുകൾ കേട്ടിട്ടു രാസമണി അധൈൎയ്യപ്പെടുകയല്ലുണ്ടായതു്. അവൾ ഒന്നുകൂടെ ധൈൎയ്യത്തെ അവലംബിച്ചു് ഭർത്തൃശുശ്രൂഷയിൽ കൂടുതൽ പ്രതിപത്തി പ്രദശിപ്പിക്കുകയാണു ചെയ്തതു്. രാസമണി സൌന്ദൎയ്യാദിസൽഗുണങ്ങൾ ഉള്ള ഒരു യുവതീരത്നമായിരുന്നതുകൊണ്ടു ഇതു തങ്ങളുടെ ഉദ്ദേശസിദ്ധിക്കു പററിയ ഒരവസരമാണെന്നു കണ്ടു ചില യുവാക്കന്മാർ അവളിൽ ആശപൂണ്ടു കണ്ണയച്ചിരുന്നു. എന്നാൽ പതിവ്രതാധമ്മം സകല ധമ്മങ്ങളിലും വച്ചു ശ്രേഷ്ഠമായി ധ്യാനിച്ചു ആരാധിച്ചുപോരുന്ന രാസമണിയിൽ ഈ വിടവൃത്തികൾ ഒന്നും ഫലിക്കയില്ലെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

രോഗം വദ്ധിച്ചു അതിൽനിന്നു ഉൽഗമിച്ചു ദുർഗന്ധം നാലുപാടും വീശിക്കൊണ്ടിരുന്നതിനാൽ ഗ്രാമവാസികൾ അവരെ തങ്ങളുടെ വീടുകളിൽ കയറുകയോ അവൎക്കു ആഹാരത്തിനു വല്ലതും കൊടുക്കയോ ചെയ്തിരുന്നില്ല. ഈ അവസ്ഥയിലും അവൾ വൃക്ഷത്തണലിൽ താമസിച്ചുകൊണ്ടു അവളുടെ ഭത്താവിനെ ശുശ്രൂഷിക്കുന്ന വിഷയത്തിൽ ഒട്ടും അമാന്തം കാണിച്ചിരുന്നില്ല.

ഇങ്ങനെ കഴിഞ്ഞുവരുമ്പോൾ ഈ ജീവിതം ശ്രേയസ്കരമല്ലെന്നും അവിടെനിന്നും എന്നെന്നേക്കുമായിൽസ് അകലമു

ള്ള തങ്ങളുടെ സ്വദേശത്തേക്കു മടങ്ങിയെത്തിയാൽ ഇതിന്ന ഏതെങ്കിലും ഒരു പരിഹാരമാർഗ്ഗം കാണാമെന്നും അവൾ ക്കതോന്നിത്തുടങ്ങി. അതിന്ന അവളുടെ കൈവശമുണ്ടായിരുന്ന ഏതാനും ചില പണ്ടങ്ങൾ വിററു ഒരു റിക്ഷാവണ്ടിവാങ്ങിച്ച് അതിൽ മിക്കവാറും പുഴക്കൂടായിത്തീന്നിരിക്കുന്ന തന്റെ പ്രാണനാഥനെ എടുത്തുവച്ച് അവൾ തന്നെത്താൻ വലിച്ചുകൊണ്ടു സ്വദേശത്തേക്കു യാത്രയായി. ഏകദേശം രണ്ടുമാസംകൊണ്ടു അവർ സ്വദേശത്തു എത്തിച്ചേന്നു. ഈ കാലയളവിനിടയിൽ അവൾ അനുഭവിച്ച ദുരിതങ്ങളുടെ ഒരു ലിസ്റ്റ് സരസ്വതീദേവി തന്നെ വിചാരിച്ചാൽ തയാറാക്കുന്നതിന്ന സാദ്ധ്യമാകുമോയെന്നു തോന്നുന്നില്ല.

അവൾ ഭർത്തൃസമേതം സ്വദേശത്തെത്തി ഏതാനും ദിവസം കഴിഞ്ഞതിന്റെശേഷം ഒരുദിവസം രാത്രിയിൽ സർവ്വാന്തര്യാമിയായിരിക്കുന്ന ജഗൽസ്രഷ്ടാവിനെ ഇപ്രകാരം സ്തുതിച്ചു:—

ശ്രീകൃഷ്ണാ; കൃഷ്ണവർണ്ണാ, സുരവരസഹജാ;
സാരസാക്ഷാ; സതാർക്ഷ്യാ
ഭോകർണ്ണാഭോഗിതല്പാഭവഭയഹരണാ
ഭൂരമാ; രാമ;രാമാ;
ശ്രീഗോവിന്ദാ; മുകുന്ദാ, മുരമഥനഹൃഷീ-
കേശ വിശ്വത്തിനീശാ;
നാഗാരാതിദ്ധ്വജാ ഭോ നരകഹരഹരേ
പാഹിമാം പത്മനാഭാ!

ഈ സ്തുതികേട്ടു സന്തുഷ്ടമാനസനായ ജഗന്നിയന്താവ് ഒരു സന്ന്യാസിയുടെ വേഷംപൂണ്ടു രാസമണിയുടെ അടുത്തുവന്നിരുന്നു പറഞ്ഞു.

സന്ന്യാസി:—അല്ലയോ പുരന്ധ്രീ! നീ ഒരിക്കലും ദുഃഖിക്കേണ്ട. നാളെ അരുണോദയത്തിന്ന മുമ്പ് നീ അടുത്ത

നദീതീരത്തിൽ വരിക എന്നുപറഞ്ഞവസാനിപ്പിച്ചതോടുകൂടി സന്യാസി അന്തൎദ്ധാനംചെയ്തു.

രാസമണി അടുത്തദിവസം അരുണോദയത്തിനുമുമ്പ് സന്യാസിയുടെ നിയോഗമനുസരിച്ചു വളരെ ഭക്തിയോടുകൂടി നദീതീരത്തിൽ എത്തി. കുറച്ചു കഴിഞ്ഞപ്പോൾ ഒരു ഭിക്ഷു അവിടെ വരികയും അദ്ദേഹം രാസമണിയെ കണ്ട മാത്രയിൽ ഏററവും സന്തുഷ്ടമാനസനായി മന്ദഹാസംചെയ്കയും ചെയ്തു. അനന്തരം ഒരു പുഷ്പമിറുത്തു രാസമണിയുടെ കൈയിൽ കൊടുത്തിട്ട് ഇങ്ങനെ പറഞ്ഞു.

ഭിക്ഷു:—ഈ പുഷ്പം കൊണ്ടുചെന്ന് നിന്റെ ഭൎത്താവിന്റെ മുഖത്തു വട്ടമുഴിഞ്ഞു് അരച്ചു വെണ്ണയിൽ ചാലിച്ചു രഹസ്യമായി സേവിപ്പിക്കുക. നാലുദിവസംകൊണ്ടു നിന്റെ ഭൎത്താവു രോഗവിമുക്തനാകയും ദീൎഘകാലം സുഖമായി ജീവിച്ചിരിക്കയും ചെയ്യും. നീ നിന്റെ ഭൎത്താവിനെ സൎവ്വശക്തനോടു സംഘടിപ്പിച്ചു ധ്യാനിക്കുന്നതുപോലെ അനുഷ്ഠിക്കുക—ഇങ്ങനെയുള്ള ഉപദേശങ്ങൾ നൾകിയതിന്റെ ശേഷം ഭിക്ഷു അവിടെ നിന്നും മറഞ്ഞു.

രാസമണി പെട്ടെന്നു വീട്ടിൽ എത്തി ഭിക്ഷു ഉപദേശിച്ചപ്രകാരം അനുഷ്ഠിക്കയാൽ നാലുദിവസംകൊണ്ട് അവളുടെ പ്രാണനാഥന്റെ ദീനം സുഖപ്പെട്ടു. ജനങ്ങൾ ഇതറിഞ്ഞു് അത്ഭുതപരതന്ത്രരായി രാസമണിയെ സതീദേവിയെന്ന് ഇന്നും വിളിച്ചുവരികയും ഈ ദമ്പതികൾ ഏതാനും സന്താനങ്ങളുടെ മാതാപിതാക്കന്മാരായി, അരോഗദൃഢഗാത്രരായി പ്രപഞ്ചസുഖം അനുഭവിച്ചുവരികയും ചെയ്യുന്നു.

ശുകതരുണിയുടെ ഹൃദയാകൎഷകവും സാരസംപൂൎണ്ണവുമായ ഈ കഥ വിവിധചിന്തകളാൽ താന്തമായിരുന്ന സുമം

ഗലാഭായിയുടെ മനസ്സിന്നു പൂർണ്ണസമാധാനംനൽകി. അതുകൊണ്ടു ദൂതിയുടെ ദൌത്യവിഷയത്തിന്നു ഹേതുഭൂതനായ രാജകുമാരന്റെ മനസ്സിനെ സ്വാധീനമാക്കി ജയിക്കണമെന്നുള്ള ആശയെ അങ്കുറിച്ച് അങ്ങനെ ഇരിക്കുമ്പോൾ മണി നാലടിച്ചു. ദൂതിയും പതിവിൻപ്രകാരം കൊട്ടാരത്തിൽ ഹാജരായി ദൌത്യവിഷയം നിവേദിപ്പിച്ചുതുടങ്ങി.

ദൂതി:—അല്ലയോ രാജരാജേശ്വരി! "ഉത്തരത്തിലിരിക്കുന്നതു് എടുക്കയും വേണം കക്ഷത്തിലിരിക്കുന്നതു വീഴുകയുമരുതു്" എന്ന മട്ടിലുള്ള അവിടുത്തെ അന്തരംഗചിന്ത ഒരിക്കലും സുസാദ്ധ്യമല്ല. അതുകൊണ്ടു ധൈര്യത്തെ അവലംബിച്ചു രാജകുമാരന്റെ ഇംഗിതം സാധിച്ചുകൊടുക്കേണ്ടതു് അവിടത്തെ കടമയും അതു് അവിടുത്തേക്കു നിരവധി ഗുണഗണമണിയുന്നതിന്നു നിദാനവും ആകുന്നു.

സുമംഗലാഭായി:—അല്ലയോ ദൂതീ! ദൈവകല്പനകളെ ലംഘിക്കാതെയും മായാവിമോഹങ്ങളിൽ അകപ്പെട്ടും വിഷയാസക്തി, അലസത, സ്വാർത്ഥം, അസൂയ, അഹങ്കാരം, ക്രൌര്യം, വഞ്ചന, ജാരസംഗം മുതലായ ദുർഗ്ഗുണങ്ങളെ ആചരിക്കാതേയും ഇരിക്കുന്നതു് ഇഹപരഗതികൾക്കു് ഉത്തമമായ മാർഗ്ഗമെന്നാണു ശാസ്ത്രസിദ്ധാന്തവും ശുകതരുണിയുടെ പ്രവചനസാരവും.

ഇത്രയും പറഞ്ഞവസാനിച്ചപ്പോൾ ഉദയഭാനുവിക്രമ മഹാരാജാവു വിജയശ്രീയോടുകൂടി സൈന്യസമേതം കോട്ടയ്ക്കുള്ളിൽ എഴുന്നള്ളിയിരിക്കുന്നതിനെ ലക്ഷീകരിച്ചു വയ്ക്കപ്പെട്ട ഇരുപത്തിയൊന്നു ആചാരവെടിയുടെ മുഴക്കം സുമംഗലാഭായിയുടേയും ദൂതിയുടെയും ശ്രവണപുടങ്ങളിൽ വന്നു പതിഞ്ഞു.

ഈ സംരംഭത്തിൽ സുമംഗലാഭായി ഗ്ലാനവദനയായും ദൂതി മ്ലാനവദനയായും ചമഞ്ഞു. എങ്ങനെയെന്നാൽ തന്റെ വിരഹതാപം സമാധാനമായും പരിപൂൎണ്ണമായും ശമിപ്പിക്കുന്നതിനു അവസരം ഭൎത്തൃസാമീപ്യംകൊണ്ടു സ്വായത്തമായല്ലോ എന്നുള്ള വിചാരധാര സുമംഗലാഭായിയുടേയും തന്റെ അധൎമ്മവഴിക്കുകൂട്ടിയുള്ള പൊരുമാററം രാജാവറിഞ്ഞാൽ തന്റെ ജീവൻകൂടി നഷ്ടമായേക്കുമല്ലൊ എന്നുള്ള വിചാരധാര ദൂതിയുടേയും ഹൃദയദരികളിൽ നിസ്സ്രവിച്ചുതുടങ്ങി. ഇതിനിടയ്ക്കു സുമംഗലാഭായി പരിഭ്രാന്തചിത്തയായി ഇങ്ങനെ പറഞ്ഞു.

സുമംഗലാഭായി:—ദൂതി! നിന്നെ ഇവിടെയെങ്ങും കണ്ടേക്കരുതു്. ഉടൻ പൊയ്ക്കൊ.

ദൂതി:—അല്ലയോ രാജരാജേശ്വരി! അടിയന്റെ ഐശ്വൎയ്യരഹസ്യം ഒരുപ്രകാരത്തിലും തിരുമനസ്സറിയുന്നതിനിടവരരുതെന്നു ശുകതരുണിയോടു പ്രത്യേകം കൽപിച്ചുചട്ടം കെട്ടണം എന്നു ഒരു വിധത്തിൽ പറഞ്ഞവസാനിപ്പിച്ചിട്ടു അവൾ തന്റെ ജീവനുംകൊണ്ടു ദ്രുതഗതിയിൽ പാഞ്ഞു ചന്ദ്രഗിരിരാജകുമാരന്റെ സന്നിധിയിൽ എത്തി

ചന്ദ്രഗിരി രാജകുമാരൻ:—ദൂതി, നീ എന്താണു ഇന്നിത്രബദ്ധപ്പെട്ടു ഓടി അണച്ചുവരുന്നതു്?

ദൂതി:—തിരുമനസ്സുകൊണ്ടു ഒരു കാൎയ്യം അറിഞ്ഞില്ലയോ. ഭാനുവിക്രമ മഹാരാജാവു ഇതാ തിരിച്ചെഴുന്നള്ളിയിരിക്കുന്നു. അതിന്റെ വെടിയാണു ഈ കേട്ടതു്. അതുകൊണ്ടു തിരുമനസ്സിൽനിന്നു ഉടൻ ഇവിടെനിന്നു തിരിച്ചെഴുന്നള്ളണം. അടിയനെക്കൂടി കല്പിച്ചുകൊണ്ടുപോകയും വേണം. ഈ വിവരം വല്ലതും അദ്ദേഹം അറിയുന്നതിനിടവന്നുപോയാൽ നമ്മുടെ ര

ണ്ടുപേരുടെയും തല ഒന്നോടെ വീശിക്കളയുന്നതിന് അദ്ദേഹം ഒട്ടും മടിക്കുന്ന ആളല്ല.

ദൂതിയുടെ ഈ വാക്കുകൾകേട്ടു ഭഗ്നാശയനായ രാജകുമാരൻ ദൂതിയേയുംകൊണ്ടു പെട്ടെന്നു കാറിൽ കയറി സ്വരാജ്യത്തേക്കു ലജ്ജിതനായി തിരിച്ചെഴുന്നള്ളി.

ഇതിനിടയിൽ സുമംഗലാഭായിയും ശുകതരുണിയും തമ്മിൽ ഒരു ചെറിയ സംഭാഷണം നടത്താതിരുന്നില്ല.

സുമംഗലാഭായി:—അല്ലയോ ശുകതരുണി! യുവത്തിളപ്പുകൊണ്ടു ഞാൻ വല്ല അവിവേകവും പറകയോ പ്രവൎത്തിക്കാൻ വട്ടംക്രൂട്ടുകയോ ചെയ്തിട്ടുണ്ടെങ്കിൽ അതു നീ ക്ഷമിക്കയും എന്റെ ഇഷ്ടപ്രാണേശ്വരനെ ഗ്രഹിപ്പിക്കാതിരിക്കയും ചെയ്യണമെന്നുള്ള എന്റെ അഭിമതം നീ ഒരിക്കലും അവഗണിച്ചുകളയരുത്.

ശുകതരുണി:—അല്ലയോ രാജരാജേശ്വരി, ഭൎത്തൃശുശ്രൂഷയിൽ അമ്മ, വൈദ്യൻ, മന്ത്രി, ദാസി, വേശ്യ ഈ അഞ്ചുപേരുടേയും സ്ഥാനങ്ങൾ വഹിക്കുന്ന ഒരു യഥാൎത്ഥപത്നിയെ സംബന്ധിച്ചു ഒരിക്കലും ദുശ്ശങ്കയ്ക്കു അവകാശമില്ലാത്തതുകൊണ്ടു അങ്ങിനെയുള്ള കാൎയ്യങ്ങളിൽ ചാഞ്ചല്യഭാവത്തെ അവലംബിച്ചിട്ടാവശ്യമില്ല. എന്നുതന്നെയുമല്ല, അതിനിടയായിട്ടില്ലെന്നു എനിക്കു പൂൎണ്ണവിശ്വാസവുമുണ്ടല്ലൊ.

ഈ അവസരംകൊണ്ടു ഭാനുവിക്രമമഹാരാജാവു് സകലവിധമായ രാജകീയാഡംബരങ്ങളോടുകൂടിയും മന്ത്രിമാർ പൌരപ്രമാണികൾ മുതലായവരുടെ അകമ്പടികളോടുകൂടിയും കൊട്ടാരത്തിൽ എഴുന്നള്ളി.

അദ്ദേഹം അവിടെ എത്തി സ്വല്പം ആശ്വസിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ ദൃഷ്ടി ആദ്യമായി പതിച്ചു

ത്തു ശുകതരുണിയിലും അനന്തരം തന്റെ ഇഷ്ടപ്രാണേശ്വ രിയായ സുമംഗലാഭായിയിലും ആയിരുന്നു.

സുമംഗലാഭായി ആകട്ടെ സൎവ്വാലംകാരഭൂഷിതയായി, സ്മേരവദനയായി ശുകതരുണിയെ കൈയിൽ എടുത്തുകൊണ്ടു തന്റെ രാജവരന്റെ സമീപത്തിൽ സന്നിഹിതയായി.

രാജാവു ശുകതരുണിയെ വാങ്ങിച്ചു മടിയിൽവച്ചു് "ഇതു എന്റെ പൊന്നിൻകട്ടയല്ലയോ" എന്നുപറഞ്ഞുകൊണ്ടു വാത്സല്യപുരസ്സരം തലോടുകയും അതിന്റെ പ്രവചനം അൎത്ഥവത്തായതിനാൽ അതിലേക്കുള്ള നന്ദിയെ പ്രദൎശിപ്പിക്കുന്നതിനായി കുറെ പാലുംപഴവും വരുത്തി അതിനു കൊടുക്കയും ചെയ്തു.

അനന്തരം ഈ രാജദമ്പതികൾ വിവാഹാനന്തരമുള്ള മധുമാസസമ്മേളനം ആരംഭിക്കയും ശുകതരുണിയെ വളരെ ലാളിച്ചു വളൎത്തുകയും ചെയ്തുകൊണ്ടു പരമാഹ്ലാദഭരിതരായിവാണു.

സമാപ്തം.